# അധ:സ്ഥിത നവോത്ഥാനമുന്നണി

ബുള്ളറ്റിൻ

## 8

**വിഷ്ണുവിന് കുടപിടിക്കുന്ന അനന്തൻമാർ**

അംബേദ്കറിലൂടെ ആര്യാവർത്തത്തിലേക്കൊരു ദ്വാതിൽ?

ജാതിസമ്പ്രദായത്തിൻെറ സാമ്പത്തികശാസ്ത്രം

സവർണ്ണ ഫാസിസ്റ്റുകൾക്കെതിരെയുള്ള ഐക്യനിര

ജാതിയുടെ സാമൂഹ്യ ചലനശക്തി

പുത്രകാമേഷ്ടിയാഗം നാടിനാപത്ത്

—കെ എം സലിംകുമാർ, കെ. വിജയരാഘവൻ,
ബി. പി. മണ്ഡൽ, കെ. ജി. സിദ്ധാർത്ഥൻ,
എം. എം. അശോകൻ, നരേന്ദ്രയാദവ്—

## അധഃസ്ഥിതമർദ്ദനങ്ങൾക്കുമുമ്പിൽ യു. പി. തന്നെ

അധഃസ്ഥിത—ആദിവാസി വിഭാഗങ്ങൾക്കെതിരെയുള്ള മേൽജാതിക്കാരുടെ ആക്രമണങ്ങളും അതിനിരയായി തീരുന്നവരുടെ തോതും ഓരോ വർഷവും വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. കഴിഞ്ഞ വർഷം ഇത്തരത്തിലുള്ള 17, 737 ആക്രമണങ്ങൾ നടന്നതായി ക്ഷേമകാര്യമന്ത്രി സീതാറാം കേസരി ലോക്സഭയിൽ പറഞ്ഞു. ഇതിൽ മൂന്നിലൊന്നോളം ആക്രമണം നടന്നതു്. ബി. ജെ. പി. ഭരണം നടത്തുന്ന ഉത്തർപ്രദേശിലാണ് 6096. എന്നാൽ ഇതേ ബി. ജെ. പി. യുടെതന്നെ കേരളത്തിലെ പ്രവർത്തകർ ആന്ധ്രയിൽ നക്സലൈററുകൾ ഹരിജനങ്ങളെ കൊല്ലുന്നുവെന്നു പറഞ്ഞു് അടുത്തയിട കേരളത്തിൽ 'നക്സൽ വിരുദ്ധദിനം' ആചരിച്ചതു് ഓർമ്മിക്കുക.

അതുപോലെതന്നെ കഴിഞ്ഞ നവംബർവരെയുള്ള 6 മാസങ്ങൾക്കുള്ളിൽ ഇന്ത്യയിൽ നടന്ന വർഗ്ഗീയ സംഘട്ടനങ്ങൾക്കിടയിൽ വധിക്കപ്പെട്ട 101 പേരിൽ 69 പേർ ഉത്തർപ്രദേശിലാണ് മരിച്ചതു്, മിററിൽമാത്രം മെയിൽ 30പേർ കൊല്ലപ്പെട്ടു. ആന്ധ്രയിൽ 5, ബീഹാറിൽ 5, ഗുജറാത്തിൽ 16, മധ്യപ്രദേശീൽ 5, ഇങ്ങനെ പോകുന്നു ലിസ്റ്റ്.

# ബാരായിലെ പ്രത്യാക്രമണം

ബീഹാറിൽ കൂട്ടക്കൊലകൾ പുത്തരിയല്ല. ബൽച്ചിയും, പിപ്രയും, അർവാളും, പരോസ്ബീഘയും, ഗോപാൽപൂരും, ഗയയും, ബിഷ്റാംപൂരും, പാത്തഡയും, ജഹന്നാബാദുമടക്കം എണ്ണമററ കൂട്ടക്കൊലകളുടെ നാടാണ് ബീഹാർ. കഴിഞ്ഞ ഡിസംബർ 26–ാം തീയതി പാററ്നയിലെസബർബീ ഗ്രാമത്തിൽ രജപുത്ര–ഭൂമിഹാർ സംഘടനയായ 'സവർണ്ണവിമോചന മുന്നണി' നടത്തിയതായിരുന്നു അവസാനത്തെ ആക്രമണം. അതിൽ 10 പേർ മരിച്ചു. ഇവിടെയെല്ലാം ശംബുകനെപോലെ തലയറുക്കപ്പെട്ടവർ അധഃസ്ഥിതരായിരുന്നു. അവരുടെ കബന്ധങ്ങൾക്കു ചുററും അലമുറയിട്ടു നിന്ന് വാവിട്ടു കരഞ്ഞ ദുഃഖാർത്തരായ സ്ത്രീകളെയും കുട്ടികളെയുമൊന്നും ആരുമാരും ഒരിക്കലും ശ്രദ്ധിച്ചില്ല. അപ്പോഴൊന്നും അസാധാരണമായി എന്തെങ്കിലും നടന്നതായി ആരും കരുതിയില്ല. എല്ലാം ഭദ്രമായിരുന്നു.

എന്നാൽ ഇന്ന് ലോകം കീഴ്മേൽ മറിഞ്ഞിരിക്കുന്നു. ബുദ്ധൻ ജനിച്ച നാട്ടിൽ, ഗയാജില്ലയിലെ ബാരാഗ്രാമത്തിൽ, സമ്പത്തും അധികാരങ്ങളും പദവികളും നൂററാണ്ടുകളായി കയ്യടക്കിവെച്ചിരിക്കുന്ന ഭൂമിഹാർ വിഭാഗത്തിൽപ്പെട്ട 39 പേർ കൊലചെയ്യപ്പെട്ടിരിക്കുന്നു. ആയിരത്തോളംവരുന്ന അയിത്തജാതിക്കാരാണ് കൊലയാളികൾ. ഇക്കാലമത്രയും ഈച്ചകളെയും പുഴുക്കളെയും പോലെ പെററും ചത്തും തീർന്നവരുടെ പിന്മുറക്കാർ. തങ്ങളുടെ കഴിഞ്ഞുപോയ തലമുറകളെപ്പോലെ മുട്ടിലിഴഞ്ഞു നിലനില്ക്കുവാൻ തങ്ങൾക്ക് മനസ്സില്ലെന്ന് അവർ പ്രഖ്യാപിച്ചു. ചുന്ദൂർ കൂട്ടക്കൊലയിലെ കുററവാളികളെ അറസ്റ്റുചെയ്യുന്നതുവരെ സർക്കാർ നല്കുന്ന യാതൊരു സഹായങ്ങളും തങ്ങൾ സ്വീകരിക്കുകയില്ലെന്ന് ആന്ധ്രയിലെ അധഃസ്ഥിതർ പ്രഖ്യാപിച്ചപ്പോൾ, പോലീസും കോടതികളും സംരക്ഷണം നല്കുന്ന കുററവാളികൾക്കെതിരെ ബീഹാറിലെ അധ;സ്ഥിതർ പ്രത്യാക്രമണവുമായി മുന്നോട്ടു വന്നിരിക്കുന്നു.

ബാരായിലെ പ്രത്യാക്രമണം ഇന്ത്യയിലെ സവർണ്ണ ഭരണാധികാരികളെ ഞെട്ടിച്ചത് അതുകൊണ്ടാണ്. ബീഹാറിൽ മാത്രമല്ല, ചെറുതും വലുതുമായ ഇന്ത്യയിലെ പത്രമാദ്ധ്യമങ്ങളെല്ലാം മുൻപേജുകളിൽ തന്നെ, വൻ പ്രാധാന്യത്തോടെ ബാരാ കൂട്ടക്കൊലയുടെ വാർത്തകൾ നിരത്തി. വിധവകളാക്കപ്പെട്ടവരുടെയും, രക്ഷിതാക്കൾ നഷ്ടപ്പെട്ടവരുടെയും ദുഃഖാർത്തമായ കഥകൾ ദിനങ്ങളോളം എഴുതികൂട്ടി, '91 ലെ സ്വാതന്ത്ര്യദിന സമ്മാനമായി കഴിഞ്ഞ ആഗസ്റ്റ് 6–ന് ആന്ധ്രയിലെ അധഃസ്ഥിതർക്ക് 'ചുന്ദൂർ' സമ്മാനിച്ചപ്പോൾ ദിവസങ്ങൾക്കുശേഷം പോലും സത്യസന്ധമായൊരു റിപ്പോർട്ട് പ്രസിദ്ധീകരിക്കുവാൻ വിമുഖത കാണിച്ച കേരളത്തിലെ പത്രങ്ങൾ പോലും ദീർഘമായി മുഖപ്രസംഗങ്ങൾ എഴുതി. ഭരണപക്ഷത്തും പ്രതിപക്ഷത്തുമുള്ള മുഴുവൻ രാഷ്ട്രീയ പാർട്ടികളും ഒരേ നിലപാട് സ്വീകരിച്ചു. 'ബാര' കൾ വീണ്ടുമൊരിക്കൽ കൂടി ആവർത്തിക്കുവാൻ പാടില്ല. കേന്ദ്ര ആഭ്യന്തര സഹമന്ത്രി എം. എം. ജേക്കബ് മണിക്കൂറുകൾക്കകം കുഗ്രാമമായ ബാരായിൽ പാഞ്ഞെത്തി. പിന്നാലെ അഞ്ചു കമ്പനി അർദ്ധസൈനികരും. ബീഹാർ മുഖ്യമന്ത്രി ലല്ലുപ്രസാദ് യാദവ്—പിന്നോക്കക്കാരനാണെങ്കിലും ബ്രാഹ്മണ, രജപുത്ര, ഭൂമിഹാർ, താല്പര്യങ്ങൾ സംരക്ഷിക്കുവാൻ നിയോഗിക്കപ്പെട്ടയാൾ—സ്ഥലത്തെത്തി 'ഭീകരർക്കും തീവ്രവാദികൾക്കുമെതിരെ പ്രത്യേക കോടതികളടക്കം കടുത്ത നടപടികൾ കൈക്കൊള്ളുവാൻ തുടങ്ങി. ചില കുററാരോപണങ്ങൾക്കു പുറമേ ഭാവിയിൽ ഇത്തരം സംഭവങ്ങൾ ഉണ്ടാവാതിരിക്കുവാൻ സംവിധാനങ്ങൾ അഴിച്ചുപണിയണമെന്ന് ജേക്കബ് ലല്ലുപ്രസാദിനോടു് നിർദേശിച്ചു. അടിയന്തിരമായ ഭൂപരിഷ്കരണത്തിന്റെ പ്രശ്നം വീണ്ടുമൊരിക്കൽകൂടി ചർച്ചാവിഷയമായി.

അധഃസ്ഥിതർ പീഡിതരും നിശബ്ദരുമായിരിക്കുമ്പോൾ സവർണ്ണഭരണാധികാരി വർഗ്ഗങ്ങളും അവരുടെ ജിഹ്വകളും ഒന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ സ്വൈര്യതയിൽ മുങ്ങുന്നു. അവരുടെ മുഖത്തെ മ്ലാനതയും കണ്ണുകളിലെ തെളിച്ചമില്ലായ്മയുമായിരുന്നു ഉടമകളുടെ സന്തോഷത്തിന്റെയും ശാന്തതയുടെയും കാരണം. എന്നാൽ ഇന്നവർ വിണ്ടുകീറിയ കൈകളും പ്രതിജ്ഞാബദ്ധമായ മനസ്സുകളുമായി ഉടമവർഗ്ഗങ്ങൾക്കെതിരെ ഇന്ത്യയിലാകെ ഉണർത്തെഴുന്നേല്ക്കുകയാണ്. എല്ലാം കൈയ്യടക്കിവെച്ചിരിക്കുന്നവരുടെ ആസ്ഥാനങ്ങളിലും കോട്ടകൊത്തളങ്ങളിലും അസ്വസ്ഥതകൾ വിതച്ചുകൊണ്ട് 'കീഴ്വെണ്മണിക്കും, ബൽചിക്കും ചുന്ദൂരിനും മാത്രമല്ല, ആയിരക്കണക്കിനു വർഷങ്ങളായി തങ്ങൾ അനുഭവിച്ചുപോരുന്ന മർദ്ദനങ്ങൾക്കും ദുരിതങ്ങൾക്കും കണക്കു തീർക്കുവാനുള്ള അവസാനനിമിഷങ്ങൾ മനസിൽ സൂക്ഷിച്ചുകൊണ്ട്.

# പട്ടികജാതിലിസ്റ്റ് ഭേദഗതിയെ കുറിച്ച്

മണ്ഡൽ റിപ്പോർട്ട് അട്ടിമറിക്കപ്പെടുകയും, സവർണ്ണ ഭരണാധികാരി വർഗ്ഗങ്ങൾ സാമ്പത്തിക സംവരണം നിർദ്ദേശിച്ചിരിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ പട്ടികജാതി–പട്ടികവർഗ്ഗക്കാർ ഇന്ന് അനുഭവിച്ചുകൊണ്ടിരിക്കുന്ന ജാതിസംവരണത്തിന്റെ നിലനില്പ

തന്നെ അപകടത്തിലാണ്. ഇതിനിടയിൽ കേരളത്തിലെ പട്ടികജാതിലിസ്റ്റ് ഭേദഗതി ചെയ്യുവാനും ധീവരരും കുടുംബികളുമടക്കം OBC ലിസ്റ്റിൽ നിലനിൽക്കുന്ന പത്തു സമുദായങ്ങളെക്കൂടി പ്രസ്തുത ലിസ്റ്റിൽ ഉൾപ്പെടുത്തുവാനും കേരളാ ഗവൺമെണ്ട് കേന്ദ്രത്തോട് നിർദ്ദേശിച്ചിരിക്കുന്നത്. ഇത്തരമൊരു ശുപാർശ നടപ്പിലാക്കുന്നതിന് സഹായകമായ സമ്മർദ്ദങ്ങൾ നിർദ്ദിഷ്ട സമുദായങ്ങളിൽ നിന്നും ചില രാഷ്ട്രീയപാർട്ടികളിൽ നിന്നും ശക്തമായി ഉയർന്നുവന്നിട്ടുമുണ്ട്. അതിനിടയിൽ 1991-ലെ ഒരോർഡിനൻസ് വഴി രാഷ്ട്രപതി ഒരു സുപ്രഭാതത്തിൽ ആരോരുമറിയാതെ കർണ്ണാടകയിൽ 4 OBC സമുദായങ്ങളെ പട്ടികവർഗ്ഗലിസ്റ്റിൽ ഉൾപ്പെടുത്തിയതുപോലെയുള്ള അനുഭവങ്ങളുമുണ്ട്.

സംവരണത്തിന്റെ അടിസ്ഥാന നിലപാടുകളെയും തത്വങ്ങളെയും കാററിൽ പറത്തിക്കൊണ്ട് അങ്ങേയററത്തെ സങ്കുചിത താത്പര്യങ്ങൾക്കുവേണ്ടി കേരള സർക്കാർ മുന്നോട്ടുവെച്ചിരിക്കുന്ന ഒരു നിർദ്ദേശമാണ് പട്ടികജാതിലിസ്റ്റ് ഭേദഗതി. ഇത് അധ:സ്ഥിത ജനവിഭാഗങ്ങൾക്കു നേരെയുള്ള സംവരണവിരുദ്ധരുടെ ശക്തമായൊരു കടന്നാക്രമണമാണ്. അയിത്തവും ജാതീയ ഉച്ചനീചത്വവും മൂലം പൊതുസമൂഹത്തിൽനിന്ന് അകററിനിർത്തപ്പെടുകയും, സാമൂഹ്യമായും വിദ്യാഭ്യാസപരമായും പിന്നോക്കം നില്ക്കുകയും ചെയ്യുന്ന ജനവിഭാഗങ്ങളുടെ അധികാരത്തിലുള്ള പങ്കാളിത്തമെന്ന നിലയിലാണ് സംവരണം വ്യവസ്ഥചെയ്യപ്പെട്ടത്. ജാതിമർദ്ദനത്തിന്റെയും സാമൂഹ്യപിന്നോക്കാവസ്ഥയുടെയും കാര്യത്തിൽ തുല്യമായ ഒരു തലത്തിലൂടെ കടന്നുപോകുന്ന സമുദായങ്ങളെയാണ് പൊതുവിൽ ഒരു ലിസ്റ്റിൽ ഉൾപ്പെടുത്തിയിരുന്നത്. അയിത്തജാതിക്കാരായിരിക്കെതന്നെ, കേരളത്തിലെ പട്ടികജാതി ലിസ്റ്റിലുള്ള പ്രബലസമുദായങ്ങൾ—പുലയ, പറയ തുടങ്ങിയവ—ചരിത്രപരമായിതന്നെ വാങ്ങുവാനും വില്ക്കുവാനും ഉടമകൾക്കവകാശമുണ്ടായിരുന്ന അടിമസമൂഹങ്ങളായിരുന്നു. കേരളത്തിലെ പട്ടികജാതി ജനസംഖ്യയിലെ 80 ശതമാനവും ഇവരാണ്. എന്നാൽ ഇപ്പോൾ ലിസ്റ്റിലേക്ക് നിർദ്ദേശിച്ചിട്ടുള്ള ചില പ്രമുഖ സമുദായങ്ങളാകട്ടെ—കുടുംബികൾ (5 ലക്ഷം), ധീവരർ (10 ലക്ഷം) തുടങ്ങിയവ—ഇത്തരത്തിലുള്ള ഏതെങ്കിലും മർദ്ദന നടപടികൾക്ക് വിധേയരായിരുന്നില്ല. പുറം ജാതിക്കാരെന്ന നിലയിൽ ബഹിഷ്കൃതരായിരുന്നുമില്ല. എങ്കിലും ഈഴവരെയും, മുസ്ലീങ്ങളെയുംപോലെയുള്ള പിന്നോക്ക വിഭാഗങ്ങളുമായി തട്ടിച്ചുനോക്കുമ്പോൾ ഇവരുടെ നില വളരെ താഴെയാണുതാനും. ഇത്തരം വിഭാഗങ്ങളുമായി മത്സരിച്ച് എന്തെങ്കിലും നേട്ടങ്ങളുണ്ടാക്കുവാൻ ഇവർക്ക് കഴിയുകയുമില്ല. അതുകൊണ്ടുതന്നെ 15 ശതമാനം വരുന്ന ശുപാർശചെയ്യപ്പെട്ട സമുദായങ്ങളെ പ്രത്യേകമായി പരിഗണിച്ചുകൊണ്ട് ഈഴവർക്കും (14%) മുസ്ലീങ്ങൾക്കും (12%) ജനസംഖ്യാനുപാതികമായി ലഭിക്കുന്നതുപോലെ ജനസംഖ്യാനുപാതികമായി പ്രത്യേകമായൊരു ലിസ്റ്റെന്ന നിലയിൽ സംവരണം ഏർപ്പെടുത്താവുന്നതാണ്. മറിച്ച് പട്ടികജാതി ലിസ്റ്റ് ഭേദഗതി നിർദ്ദേശം നടപ്പിലാക്കപ്പെട്ടാൽ വളരെ അന്തരമുള്ള സമുദായങ്ങളെന്നനിലയിൽ ലിസ്റ്റിൽ നിലവിലുള്ളവരുടെ അവകാശങ്ങൾ നിഷേധിക്കപ്പെടുകയെന്നത് സ്വാഭാവികമാണ്. ഇത് പട്ടികജാതിക്കാർക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന സംവരണത്തിന്റെ നിഷേധമാണ്.

എന്നാൽ ലിസ്റ്റിലേക്ക് നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന അധഃസ്ഥിത ക്രൈസ്തവരുടെ പ്രശ്നങ്ങൾ മറെറാരു നിലയിൽ പരിശോധിക്കേണ്ടതാണ്. പുലയർ, പറയർ, കുറവർ തുടങ്ങിയ അയിത്ത—അടിമ ജാതികളിൽപ്പെട്ട വിപുലമായ ജനവിഭാഗങ്ങളാണ് മതപരിവർത്തനത്തിന് വിധേയരായത്. മതപരിവർത്തനം ജാതിമർദ്ദനങ്ങളെയോ, സാമൂഹ്യപിന്നാക്കാവസ്ഥയെയോ മറികടക്കുവാൻ സഹായിക്കുകയുണ്ടായില്ലെന്ന് മാത്രമല്ല, അത് ഭീകരമായി തുടരുകയുമാണ്. ജാതി-വർണ്ണഭേദങ്ങൾ തങ്ങളിലില്ലെന്ന് പ്രചരിപ്പിക്കപ്പെട്ടുവെങ്കിലും സവർണ്ണക്രൈസ്തവ മേധാവിത്വത്തെ സംബന്ധിച്ചിടത്തോളം ക്രിസ്തുമതത്തിലേക്ക് കൂട്ടിച്ചേർക്കപ്പെട്ട ഒരുകൂട്ടം അയിത്ത ജാതിക്കാരായ അടിമകളായിരുന്നു അധഃസ്ഥിതർ. പിൽക്കാലത്തും ഇത്തരമൊരവസ്ഥ തുടർന്നുപോന്നെങ്കിലും,'ദൈവത്തിന്റെ മുന്നിലെ പ്രഖ്യാപിതമായ സാഹോദര്യത്തിന്റെയും തുല്യതയുടെയും മറവിൽ ഇത്തരമതിക്രമങ്ങൾ മറച്ചുവെക്കപ്പെടുകയാണുണ്ടായത്. ഇത് തിരിച്ചറിഞ്ഞ അധഃസ്ഥിത ക്രൈസ്തവർ പട്ടികജാതി ലിസ്റ്റിൽ തങ്ങളെയും ഉൾപ്പെടുത്തുന്നതിനുവേണ്ടിയുള്ള തികച്ചും ന്യായമായൊരു പോരാട്ടത്തിലാണ് അധഃസ്ഥിത ക്രൈസ്തവരെ (17 ലക്ഷം) പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തുന്നതുവഴി ഇപ്പോൾ ലിസ്റ്റിൽ നിലവിലുള്ളവരുടെ അവകാശങ്ങൾക്ക് യാതൊരു പോറലുമേല്ക്കുവാൻ പാടില്ലെന്ന കാര്യമാണ് ശ്രദ്ധിക്കപ്പെടേണ്ടത്. അത് പരിഹരിക്കുന്നതിന് പുതുതായി ലിസ്റ്റിലേക്ക് ഉൾപ്പെടുത്തുന്നവരുടെ ജനസംഖ്യയുടെ തോതനുസരിച്ച് സംവരണത്തിന്റെ തോതും വർദ്ധിപ്പിക്കേണ്ടതാണ്. ഇതൊരു മുൻ ഉപാധിയായി സ്വീകരിച്ചുകൊണ്ടുമാത്രമായിരിക്കണം ലിസ്റ്റു ഭേദഗതി നടപ്പിലാക്കുവാൻ. അതോടൊപ്പം മററു പലരും ഇപ്പോൾതന്നെ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ പ്രൊ. കെ. വി. തോമസിനെപോലെയുള്ളവരുടെ സ്വകാര്യ ബില്ലുകളിലൂടെ അധഃസ്ഥിത ക്രൈസ്തവരുടെ പേരിൽ സവർണ്ണ ക്രൈസ്തവർ ലിസ്ററിൽ ഉൾപ്പെടാതിരിക്കുന്നതിനുവേണ്ടി ബോധപൂർവ്വമായ മുൻകരുതലുകളും ആവശ്യമുണ്ട്.

## ത്രിപുര: ആദിവാസികൾ പട്ടിണിമൂലം കൂട്ടത്തോടെ ചത്തൊടുങ്ങുന്നു

ഇന്ത്യയിലെ വിസ്തൃതമായ ആദിവാസി മേഖലകളിൽ പട്ടിണി മരണങ്ങൾ പുതിയ കാര്യമല്ല. കേരളത്തിൽപോലും. പട്ടിണിയും ദുരിതങ്ങളും മൂലം ക്ഷയിച്ചമുഖങ്ങളും അർദ്ധനഗ്നകളായ സ്ത്രീകളും, നഗ്നരായ കുഞ്ഞുങ്ങളുമാണ് ഇന്നും ആദിവാസി സമൂഹത്തിന്റെ അടയാളം.

എന്നാൽ ഇപ്പോൾ വടക്കുകിഴക്കേ ഇന്ത്യയിലെ ആദിവാസി കേന്ദ്രങ്ങളിലൊന്നായ ത്രിപുരയിൽനിന്ന് കേൾക്കുന്ന വാർത്തകൾ ആരെയും ഞെട്ടിപ്പിക്കുന്നവയാണ്. കൊടും പട്ടിണിയും വറുതികളും മൂലം ആദിവാസികൾ കൂട്ടത്തോടെ ചത്തൊടുങ്ങിക്കൊണ്ടിരിക്കുന്നു. കഴിഞ്ഞ നവംബർ ഡിസംബർ മാസങ്ങളിൽ മാത്രം 500 ലധികം ആളുകൾ വടക്കൻ ത്രിപുരയിൽ മരണമടഞ്ഞിട്ടുണ്ട്. ഇതിൽ ഭൂരിപക്ഷവും കുട്ടികളും, സ്ത്രീകളും വൃദ്ധന്മാരുമാണ്. ജമതിയാസ്. ഡേബർമാസ്, ലുഷിയാസ്, റിയാഗസ് എന്നീ ആദിവാസി വിഭാഗങ്ങൾ അധിവസിക്കുന്ന അമർപൂർ, കൈലാഗർ, സോണമുറി, കൊവായ തുടങ്ങിയ പ്രദേശങ്ങൾ അക്ഷരാർത്ഥത്തിൽ തന്നെ പട്ടിണിമരണത്തിന്റെ പിടിയിലാണ് ഏഴുലക്ഷത്തോളം വരുന്ന ആദിവാസികളിൽ ഒരു ലക്ഷത്തിലധികംപേർ—ഇത് ത്രിപുരയിലെ ജനസംഖ്യയുടെ $\frac{1}{4}$ ആണ്. രൂക്ഷമായ പട്ടിണിയിലാണെന്ന് ഔദ്യോഗികമായി തന്നെ അംഗീകരിക്കുന്നുണ്ട്. എന്നാൽ ത്രിപുരമുഖ്യമന്ത്രി സുധീർ രഞ്ജൻ മജ്ഞുംദാരെ പോലെയുള്ള ഭരണാധികാരികളാകട്ടെ പട്ടിണി മരണത്തിന്റെ തോതു കുറച്ചുകാണിക്കുവാനും പ്രശ്നങ്ങളെ മൂടിവെക്കുവാനുമാണ് നിരന്തരമായി ശ്രമിച്ചുകൊണ്ടിരിക്കുന്നത്.

(ശേഷം 14-ാം പേജിൽ)

# വിഷ്ണുവിനു് കുടപിടിക്കുന്ന അനന്തന്മാർ

**കെ. എം. സലിംകുമാർ**

ജാതിയും അതുമായി ബന്ധപ്പെട്ട കാര്യങ്ങളും മുമ്പെങ്ങും കണ്ടിട്ടില്ലാത്തവണ്ണം കമ്മ്യൂണിസ്റ്റുകാർക്കിടയിൽ പുനരാലോചനക്കു് വിധേയമാക്കപ്പെടുന്നുവെന്നതു് അങ്ങേയററം സ്വാഗതാർഹമായൊരു കാര്യമാണു്. എന്നാൽ ഇത്തരമൊരു പ്രക്രിയയ്ക്കു് തയ്യാറല്ലാത്തവരാണു് ഇന്ത്യയിലെ മിക്കവാറും എല്ലാ കമ്മ്യൂണിസ്റ്റു പാർട്ടികളുമെന്ന കാര്യം വിസ്മരിക്കുവാൻ പാടില്ല. തങ്ങളുടെ ചിരസമ്മതമായ പഴഞ്ചൻ നിലപാടുകളിൽ എങ്ങനെയാണു് കമ്മ്യൂണിസ്റ്റുകാർ കടിച്ചുതൂങ്ങിക്കിടക്കുവാനു ശ്രമിക്കുന്നതു് എന്നതിന്റെ ഏററവും നല്ല ദൃഷ്ടാന്തമാണു് കഴിഞ്ഞ ജനുവരി 17, 18, 19 തീയതികളിൽ തൃശ്ശൂരിൽ നടന്ന സവർണ്ണ ഫാസിസ്റ്റു വിരുദ്ധ കൺവെൻഷന്റെ പശ്ചാത്തലത്തിൽ ഈ വിഷയവുമായി ബന്ധപ്പെട്ടു് കോമ്രേഡിന്റെ 15-ാം ലക്കത്തിലെ അനന്തന്റെ ലേഖനവും, 16-ാം ലക്കത്തിലെ സോമശേഖരന്റെ ചോദ്യോത്തരവും. അവയെ ആസ്പദമാക്കിയാണു് ഈ കുറിപ്പു്.

കോമ്രേഡിന്റെ 15 ാം ലക്കത്തിൽ സോമശേഖരൻ നിർദ്ദേശിക്കുന്ന 'ജാതി പ്രശ്നത്തിന്റെ പരിഹാരത്തിനുള്ള വഴി'യിൽ നിന്നുകൊണ്ടാണു്. 14—ാം ലക്കത്തിൽ അനന്തൻ 'സവർണ്ണ ഫാസിസ്റ്റു വിരുദ്ധ മുന്നണി ആർക്കു വേണ്ടി?' എന്ന ചോദ്യം ഉന്നയിക്കുന്നതു്. നീണ്ടുനില്ക്കുന്ന വാചകകസർത്തുകളെയും, വളച്ചുകെട്ടലുകളെയും ഒഴിവാക്കിയാൽജാതിപ്രശ്നം പരിഹരിക്കുന്നതിനു് കാർഷിക വിപ്ലവവും, പുത്തൻ ജനാധിപത്യവിപ്ലവവുമാണു് ഒററമൂലിയായി സോമശേഖരൻ നിർദ്ദേശിക്കുന്നതു്. അനന്തനാകട്ടെ സവർണ്ണഫാസിസ്റ്റു വിരുദ്ധ കൺവെൻഷൻ സാമ്രാജ്യകാരികളെയും, പിന്തിരിപ്പൻ ജനവിരുദ്ധ ശക്തികളെയും സേവിക്കുന്ന ഒന്നാണെന്നു് സ്ഥാപിക്കുവാൻ ശ്രമിക്കുന്നു.

ജാതിപ്രശ്നം പരിഹരിക്കുന്നതിനു് സോമശേഖരൻ നിർദ്ദേശിക്കുന്ന ഈ ഒററമൂലി കോമ്രേഡിന്റെയോ സോമശേഖരന്റെയോ മാത്രം നിലപാടല്ലായെന്ന കാര്യം ആദ്യമേതന്നെ ചൂണ്ടിക്കാണിക്കട്ടെ. ഇന്ത്യയിലെ കമ്മ്യൂണിസ്റ്റുപ്രസ്ഥാനത്തിൽപ്രബലമായി തുടർന്നുപോരുന്ന ഒരു നിലപാടാണിതു്. CPI, CPM തുടങ്ങിയ കമ്മ്യൂണിസ്റ്റു പാർട്ടികളും EMS ഉം രണദിവെയും പോലെയുള്ള പ്രമുഖ കമ്മ്യൂണിസ്റ്റുകളും ആവർത്തിച്ചുറപ്പിക്കുവാൻ ശ്രമിച്ചിട്ടുള്ളൊരു നിലപാടാണിതു്. സോമശേഖരൻ ഇവിടെയതു് ഏററുപറയുകമാത്രമാണു് ചെയ്യുന്നതു്.

ഫ്യൂഡൽ ആധിപത്യത്തെ തകത്തുകൊണ്ടു മുന്നേറിയ കാർഷിക മാററങ്ങളെ സാക്ഷിനിർത്തി അതുവഴി ജാതീയത ഇല്ലാതാകുമെന്നു് ആരെങ്കിലും പറഞ്ഞാൽ കേരളത്തിലെങ്കിലും അധഃസ്ഥിതർക്കതു് വിശ്വസിക്കാനാവില്ല. കാരണം ഇവിടെ കഴിഞ്ഞ കാലത്തു നടന്ന വമ്പിച്ച രീതിയിലുള്ള കാർഷികമാററങ്ങളിലൂടെ ജാതീയമായ ഒട്ടനവധി അസമത്വങ്ങൾ ദൂരീകരിക്കപ്പെട്ടുവെങ്കിലും ജാതിസംവിധാനം അതിശക്തമായി തുടരുകയാണു്. 'കൊളോണിയലിസത്തോടും ഫ്യൂഡലിസത്തോടും പൂർണ്ണമായും കണക്കുപറയുവാൻ ഒരിക്കലും സന്നദ്ധമല്ലാത്ത ഒരു ഭരണകൂടത്തിന്റെ നിയന്ത്രണത്തിലാണു് ഇവിടെ കാര്യങ്ങൾ നടന്നതെന്നതുകൊണ്ടാണു് ജാതീയത നിലനില്ക്കുന്നതെന്നാണു് സോമശേഖരൻ പറയുന്നതു്. ഇവിടെ കാര്യങ്ങൾ വളരെ എളുപ്പമാണു് കൊളോണിയൽമേധാവിത്വവും ഫ്യൂഡലിസവും ഇല്ലായ്മ ചെയ്യപ്പെട്ടാൽ ജാതിയില്ലാതായിതീരും. എത്ര പരിഹാസ്യമായൊരു വാദഗതിയാണിതു്. കഴിഞ്ഞ 200 വർഷം മാത്രം പഴക്കമുള്ള കൊളോണിയൽ ആധിപത്യത്തെയോ, ഇനി ഒരിക്കലും തിരിച്ചുവരാനാവാത്തവണ്ണം തകർന്നടിഞ്ഞു കഴിഞ്ഞ, ഏതാനും നൂററാണ്ടുകൾമാത്രം പഴക്കമുള്ള ഫ്യൂഡൽ ഉല്പാദനസമ്പ്രദായത്തെയോ ഇല്ലാതാക്കിയാൽ ആയിരക്കണക്കിനു് വർഷങ്ങളായി തുടർന്നുപോരുന്ന ജാതീയതയെ ഇല്ലായ്മ ചെയ്യാനാവുമോ? ബൂർഷ്വാ പ്രസ്ഥാനങ്ങളെ മാത്രമല്ല, സോഷ്യലിസ്റ്റ് കമ്മ്യൂണിസ്ററ് പ്രസ്ഥാനങ്ങളെപ്പോലും കീഴടക്കുവാനും അതുവഴി തങ്ങളുടെ ആധിപത്യം ആധുനിക സമൂഹത്തിലും തുടർന്നു് നിലനിർത്തുവാനും ജാതിവ്യവസ്ഥയ്ക്കു കഴിയുന്നു. 'സമൂർത്തസാഹചര്യങ്ങൾക്കനുസരിച്ചു് വർഗ്ഗസമരം വികസിപ്പിക്കുന്നതിൽ പററിയിട്ടുള്ള വീഴ്ചകളാണിവ'യെന്നു് വിലയിരുത്തി തൃപ്തിപ്പെടുന്നതിനപ്പുറത്തു് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങളെപ്പോലും ഗ്രസിച്ചുകൊണ്ടു് നിലനിന്നുപോരുന്ന ജാതിവ്യവസ്ഥ, കേവലമായ യുക്തികളുപയോഗിച്ചു് ഇല്ലായ്മ ചെയ്യാമെന്നു് പറയാതിരിക്കുവാനുള്ള വിനയമെങ്കിലുമാണു് ആദ്യമായി കാണിക്കേണ്ടതു്. സോമശേഖരൻ തന്നെ സമ്മതിക്കുന്നതുപോലെ കേരളത്തിലെ ജാതിമർദ്ദനവും ജാതിപരമായ വിവേചനവും അസമത്വങ്ങളുമെല്ലാം ശക്തമായി നിലനില്ക്കുന്ന' അവസ്ഥയെ മറികടക്കുവാനുള്ള ശ്രമങ്ങളെയല്ല ഇതു സഹായിക്കുന്നതു്. അതിനെ മറച്ചുവെയ്ക്കാനാണു്. അതുകൊണ്ടാണു് ഇന്നു് ജാതി എങ്ങനെയാണു് നിലനില്ക്കുന്നതെന്നോ, അതിന്റെ പ്രകടിത മർദ്ദനരൂപങ്ങളെന്താണെന്നോ ഉള്ളതടക്കംഒട്ടനവധികാര്യങ്ങളെപ്പററി മൗനം അവലംബിച്ചിട്ടു് അതു പരിഹരിക്കുന്നതിനുള്ള കുറുക്കുവഴി പറഞ്ഞുകൊണ്ടിരിക്കുന്നതു്. മാത്രമല്ല, സോമശേഖരൻതന്നെ മുമ്പൊരിക്കൽ ചൂണ്ടിക്കാണിച്ചിട്ടുള്ള മൗലികമായ ചില നിലപാടുകളെപ്പോലും വിസ്മരിക്കുകയാണു്. എന്നാൽ അത്തരം നിലപാടുകൾ ഇന്നു് തങ്ങൾക്കു് സ്വീകാര്യമല്ലെന്നു് പറയുന്നുമില്ല. 1984-ൽ ജാതിവിരുദ്ധ മതേതരവേദി പ്രസിദ്ധീകരിച്ച ബുള്ളററിനിൽ സോമശേഖരൻ എഴുതിയതു നോക്കുക. 'കേരളത്തിൽ ഇന്നു് ഉയർന്ന ജാതികളും, ഇടത്തരം ജാതികളും തമ്മിലുള്ള ജാതീയമായ അന്തരം ഒരർത്ഥത്തിൽ അത്രതന്നെ പ്രബലമായി നിലനില്ക്കുന്നില്ല....നേരത്തെ തന്നെ സൂചിപ്പിച്ചതുപോലെ കാർഷിക പരിഷ്കരണത്തിലും, മററെല്ലാത്തിലും കാര്യമായി പരിഗണിക്കപ്പെടാതെ പോയ അധഃസ്ഥിത വിഭാഗങ്ങളുടെ സ്ഥിതി ഇതിൽ നിന്നെല്ലാം തികച്ചും വ്യത്യസ്തമാണു്. ഒരു ജാതിയെന്ന നിലയിൽതന്നെ അതിനു്അടിച്ചമർത്തലിനും അവഹേളനത്തിനും വിധേയമാക്കപ്പെടുന്നുണ്ടു് ജാതീയമായി അടിച്ചമർത്തപ്പെടുന്ന വിഭാഗം നിശ്ചയമായും ജാതീയമാ

യിതന്നെ അതിനെ ചെറുത്തുനില്ക്കുവാൻ നിർബന്ധിതമായി തീരുന്നുണ്ട്. കമ്മ്യൂണിസ്റ്റുകാർ എല്ലാത്തരം ജാതീയതയ്ക്കും എതിരാണെന്ന വാദമുഖം പലപ്പോഴും ഈ യാഥാർത്ഥ്യത്തിനു നേരെ മുഖംതിരിക്കാനാണ് അവരെ പ്രേരിപ്പിച്ചിട്ടുള്ളത്. ഇതു ഫലത്തിൽ കമ്മ്യൂണിസ്റ്റുപാർട്ടികളെ തന്നെ മേൽജാതികളുടെ സംഘടനയായി അധഃപതിപ്പിക്കുകയാണുണ്ടായത്. (ജാതിവ്യവസ്ഥ—ചരിത്രപരമായൊരു സമീപനത്തിന്റെ പ്രസക്തിയും അതു നേരിടുന്ന പ്രശ്നങ്ങളും—സോമശേഖരൻ) ഇത്തരമൊരു നിലപാടിൽ നിന്നുകൊണ്ട് എങ്ങനെയാണ് ഒരാൾക്ക് യാതൊരു വിവേചനവുമില്ലാതെ താഴെ പറയുന്ന പ്രസ്താവന ചെയ്യുവാൻ കഴിയുന്നത്. 'കേരളത്തിലെ ഈ മാററങ്ങളുടെ ചരിത്രത്തെയും, ഈ ചരിത്രത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടിക്കുള്ള സുപ്രധാനമായ പങ്കിനെയും നിഷേധിക്കുകയും, കമ്മ്യൂണിസത്തെ പുച്ഛിക്കുകയും ചെയ്യുന്നതു് ഒരുതരം ഫാഷനാക്കിമാററിയിട്ടുള്ള ഒട്ടുമിക്ക അധഃസ്ഥിത സംഘടനകളും യഥാർത്ഥത്തിൽ സ്വന്തം വേരറുത്തു ചീയുന്ന മരംപോലെ പരിഹാസ്യവും ദയനീയവുമായ ചരിത്രമാണ് നല്കുന്നതു്.' അതിനപ്പുറത്തു് തങ്ങൾക്കെതിരെ സ്വയംപ്രതിഷ്ഠിക്കപ്പെട്ടൊരു പ്രസ്ഥാനമായി പോലും കമ്മ്യൂണിസ്റ്റുപ്രസ്ഥാനം അധഃസ്ഥിതർക്കിടയിൽ തെററിദ്ധരിപ്പിക്കപ്പെട്ടിട്ടുണ്ടെന്ന വസ്തുത സോമശേഖരനെ പോലെയുള്ളവർ ഓർമ്മിക്കേണ്ടതുണ്ട്. അതിനുള്ള കാരണം ഒരു സമൂഹത്തിലെ ഏററവും പിന്നോക്കം നില്ക്കുന്ന, ചവിട്ടിമെതിക്കപ്പെടുന്ന ഏതെങ്കിലുമൊരു സാമൂഹ്യവിഭാഗത്തിൽ ആരോപിക്കുകയല്ല, പ്രതിജ്ഞാബദ്ധമായ സാമൂഹ്യരാഷ്ട്രീയ ശക്തികൾ ചെയ്യേണ്ടതു്; 'കമ്യൂണിസ്റ്റുകാർ എല്ലാത്തരം ജാതീയതക്കും എതിരാണെന്ന വാദഗതി'യെപ്പററിയും, 'കമ്യൂണിസ്റ്റുപാർട്ടികൾ തന്നെ മേൽ ജാതികളുടെ സംഘടനകളായി അധഃപതിക്കുന്ന അവസ്ഥയെപ്പററിയും ചൂണ്ടിക്കാണിച്ചിട്ടുള്ള സോമശേഖരൻ തന്നെ ഇന്നു് കാർഷികവിപ്ലവത്തിന്റെയും, പുത്തൻ ജനാധിപത്യ വിപ്ലവത്തിന്റെയും മറവിൽ മുകളിൽ പറഞ്ഞ പ്രബന്ധത്തിലെ താഴെ പറയുന്ന കാര്യങ്ങളെ വിസ്മരിക്കുകയാണ്. ഒരു ജാതിവിരുദ്ധ പ്രസ്ഥാനത്തിന്റെ പ്രസക്തിയെപ്പററി പറയുന്നിടത്ത്, 'ഈ പ്രസ്ഥാനത്തിന്റെ മുഖ്യ പങ്കാളിയായി മുൻകയ്യെടുക്കാനാവുക ഒരു വിഭാഗമെന്ന നിലയിൽ അധഃസ്ഥിത വിഭാഗങ്ങൾക്കു മാത്രമാണ്. ഈ പ്രസ്ഥാനത്തെസാമൂഹ്യമാററത്തിന്റെ പൊതുവായ നേതൃത്വം വഹിക്കുന്ന തൊഴിലാളിവർഗ്ഗനിലപാടുമായും, വർഗ്ഗസമരവുമായും കണ്ണിചേർക്കപ്പെടുകയും ചെയ്യേണ്ടതുണ്ട്.' ജാതിപ്രശ്നത്തിന്റെ പരിഹാരം നിർദ്ദേശിക്കുന്ന സോമശേഖരൻ ഇന്നു് ഇത്തരമൊരു വശം കാണുന്നതേയില്ല. ഇന്നു്, വർഗ്ഗസമരത്തിലൂടെ സ്വാഭാവികമായി ഇല്ലാതാകുന്ന ഒന്നാണ് അദ്ദേഹത്തിനു് ജാതിപ്രശ്നം. മാത്രമല്ല, കമ്യൂണിസത്തിന്റെ ശുദ്ധതയെ ഉയർത്തിപ്പിടിക്കുന്നതിന്റെ ഭാഗമായി അധഃസ്ഥിത പ്രസ്ഥാനങ്ങളെ ഒന്നടങ്കം 'ജാതി'മുദ്രകുത്തി സ്വന്തം വേരറുത്തു ചീയുന്ന മരത്തോടു താരതമ്യപ്പെടുത്തി സായൂജ്യമടയുകയും ചെയ്യുന്നു.

'സവർണ്ണഫാസിസ്റ്റു വിരുദ്ധമുന്നണി'യെ പററിയുള്ള അനന്തന്റെ പരാമർശനങ്ങളും ഇതേ നിലപാടുകളിൽ നിന്നുകൊണ്ടുള്ളതാണ്. 'സവർണ്ണഫാസിസ'മെന്ന പദപ്രയോഗത്തെ മാർക്സിസ്റ്റു വിരുദ്ധമാണെന്നു സ്ഥാപിച്ചുകൊണ്ട് വരാൻ പോകുന്ന ഫാസിസത്തിന്റെ യൂറോപ്യൻ മാതൃകയുടെ ഭയാനകതയെ ചൂണ്ടിക്കാണിച്ച് ഹിന്ദു രാഷ്ട്രവാദികളുടെ നീക്കങ്ങളെ തൊട്ടുനുണയാനുള്ള ശ്രമമാണ് യഥാർത്ഥത്തിൽ ഇവിടെ നടക്കുന്നതു്. ഇത്തരമൊരു നീക്കം ഹിന്ദുരാഷ്ട്രവാദികളെ പ്രീതിപ്പെടുത്തുകയും ചെയ്യും. ഫാസിസത്തിന്റെ രാഷ്ട്രീയ, സാമ്പത്തിക, ചരിത്ര, വർഗ്ഗവിവക്ഷകളിൽ നിന്നെല്ലാം വെട്ടിമാററിയൊരു സമീപനമാണ് 'സവർണ്ണഫാസിസ'മെന്ന പരികല്പനയെന്നു് ചൂണ്ടിക്കാണിച്ചുകൊണ്ട്, അതിനെ വ്യവസ്ഥാപിത പിന്തിരിപ്പൻ. സാമ്രാജ്യത്വ മൂലധനതാത്പര്യങ്ങളെ സേവിക്കുന്ന ഒന്നായി ചിത്രീകരിക്കുന്നു. സാമ്രാജ്യത്വത്തിന്റെ സാന്നിദ്ധ്യത്തെയും, അതിന്റെ ബഹുമുഖമായ ആക്രമണ നടപടികളെയും ആരും നിസ്സാരമായിക്കാണുന്നില്ല. എന്നാൽ അതിനെമാത്രം ഒരൊററ ശത്രുകേന്ദ്രമായി ചൂണ്ടിക്കാണിച്ചുകൊണ്ട് അതു് ഒഴിവാക്കപ്പെട്ടാൽ എല്ലാം ഭദ്രമായി എന്നു കരുതുന്ന സമീപനം സവർണ്ണ മേധാവിത്വ ശക്തികളെയാണ് സഹായിക്കുവാൻ പോകുന്നതു്. മുമ്പു സൂചിപ്പിച്ചതുപോലെ കമ്യൂണിസ്റ്റു പ്രസ്ഥാനത്തിൽ തുടക്കംമുതലേ നിലനില്ക്കുന്ന ശക്തമായൊരു നിലപാടാണിതു്. ഇത്തരമൊരു നിലപാടിൽ നിന്നുകൊണ്ടാണ്, ഇന്ത്യൻ ഉപഭൂഖണ്ഡത്തിലെ 'സാമൂഹ്യജീവിതത്തെ നിർണ്ണായകമായി സ്വാധീനിക്കുകയും, ഇളക്കിമറിക്കുകയും ചെയ്ത, ഈ നൂററാണ്ടുകണ്ട ഏററവും പ്രഗത്ഭമതികളായ ജനാധിപത്യവാദികളിലൊരാളായിരുന്ന ഡോ. അംബേദ്ക്കറെ പോലും ഇന്ത്യയിലെ കമ്യൂണിസ്ററുകാർക്കു് സാമ്രാജ്യത്വത്തിന്റെ പാദസേവകൻ' എന്നു് 'വിളിക്കുവാൻ കഴിഞ്ഞതു്. ഇന്നു് അതൊരു കുറവായി പോയിയെന്നു് ചില കമ്യൂണിസ്ററുകാരെങ്കിലും കരുതുന്നതു് നല്ലകാര്യമാണ്. തൊഴിലാളി വർഗ്ഗത്തിനിടയിൽ ഭിന്നിപ്പുകൾ സൃഷ്ടിക്കുന്ന 'പിളർപ്പ്'നെന്നും, കമ്യൂണിസ്ററു വിരുദ്ധ പ്രസ്ഥാനങ്ങൾക്കു് നേതൃത്വം കൊടുക്കുന്നവനെന്നുമെല്ലാം അംബേദ്ക്കറെപോലെയുള്ളവർ ആക്ഷേപിക്കപ്പെട്ടു.

ഇത്തരം നിലപാടുകൾ വച്ചുപുലർത്തുന്ന ഇന്ത്യയിലെ വിവിധ കമ്യൂണിസ്ററു വിഭാഗങ്ങൾ മണ്ഡൽ കമ്മീഷൻ റിപ്പോർട്ടിന്റെയും മററും കാര്യത്തിൽ സ്വീകരിച്ച നിലപാടുകൾ ശ്രദ്ധേയമാണ്. സാമ്പത്തിക സംവരണമാണ് ശരിയെന്ന നിലപാടു സ്വീകരിച്ച SUCI യെ പോലെയുള്ള 'കമ്യൂണിസ്ററ്' പാർട്ടികൾ വരെയുണ്ട്. CP!, CPM പോലെയുള്ള പാർട്ടികൾ ജാതിസംവരണത്തോടൊപ്പം സാമ്പത്തികസംവരണവും വേണമെന്നു് വാദിച്ചപ്പോൾ, റെഡ്ഫ്ളാഗിനെ പോലെയുള്ള നക്സലൈററ് വിഭാഗങ്ങൾ 'സംവരണവിരുദ്ധ പ്രക്ഷോഭണത്തെ ചെറുത്തു തോല്പിക്കുവാൻ' ആവശ്യപ്പെട്ടുകൊണ്ട് മണ്ഡൽ റിപ്പോർട്ട് അട്ടിമറിച്ചവർക്കു മുമ്പിൽ 'സമഗ്രമായ ജനാധിപത്യവൽക്കരണ'ത്തിന്റെ പേരിൽ നിസംഗരായി നോക്കിനില്ക്കുന്നതു കാണാം. യഥാർത്ഥത്തിൽ മണ്ഡൽ കമ്മീഷൻ വിവാദത്തിൽ വ്യക്തമായൊരു നിലപാടുപോലും സ്വീകരിക്കുവാൻ ഇത്തരക്കാർക്കു് കഴിഞ്ഞില്ല. കാരണം, തങ്ങൾ സ്വീകരിക്കുന്ന നിലപാടുകൾ ജാതിസംവരണത്തിനനുകൂലമായി തീർന്നാൽ അതു് വർഗ്ഗസമരത്തിനെതിരായി തീരുമെന്നവർ ഭയപ്പെടുന്നു. 'ഇവർ (ദളിത്–പിന്നോക്ക വിഭാഗങ്ങൾ) കേവലമായി സംവരണത്തിന്റെപ്രശ്നംഉന്നയിക്കുകയുംസമഗ്രമായ കാർഷികപരിഷ്ക്കരണമുൾപ്പെടെയുള്ള സമൂഹത്തെ ജനാധിപത്യവത്ക്കരിക്കാനുള്ള എല്ലാവിധ പോരാട്ടങ്ങളിൽ നിന്നും അകന്നുനില്ക്കുകയും, തങ്ങളുടെ അണികളെ വർഗ്ഗപരമായ ഈ മഹാപോരാട്ടത്തിൽനിന്നും ജാതിയുടെ പേരിൽ ഭിന്നിപ്പിക്കുകയും ഫലത്തിൽ ഭരണവർഗ്ഗങ്ങളെ സഹായിക്കുകയും ചെയ്യുന്നു.' (സംവരണവിരുദ്ധ പ്രക്ഷോഭണത്തെ ചെറുത്തു തോല്പിക്കുക—കേരള സംസ്ഥാന കമ്മററി CPI(M) റെഡ്ഫ്ളാഗ്) മണ്ഡൽ റിപ്പോർട്ട് നടപ്പിലാക്കപ്പെട്ടാൽ ജാതിയുദ്ധമുണ്ടാകുമെന്നു പറഞ്ഞ കോൺഗ്രസ്സ്, ബി. ജെ. പി. നിലപാടുകളുമായി ഈ നിലപാടിനുള്ള സാദൃശ്യം നോക്കുക. മണ്ഡൽ റിപ്പോർട്ട് നടപ്പിലാക്കപ്പെട്ടാൽ രാജ്യത്തിന്റെയും ജനങ്ങളുടെയും ഐ

ക്യം തകരുമെന്നു പറയുന്ന സവർണ്ണ മേധാവിത്വ ശക്തികളുടെ നിലപാടുകളും 'വർഗ്ഗപരമായ ഒരു മഹാ പോരാട്ടത്തെ ഭിന്നിപ്പിക്കുന്ന ഒന്നായി സംവരണത്തെ കാണുന്ന' റെഡ്ഫ്ളാഗ് നിലപാടും സംവരണ വിഭാഗങ്ങളെ സംബന്ധിച്ചിടത്തോളം ഒരേഫലം ഉളവാക്കുന്നവയാണ്. സംവരണത്തെ നിഷേധിക്കുന്ന ഇത്തരം നിലപാടുകൾക്ക് സംവരണത്തിനുവേണ്ടിയുള്ള പോരാട്ടത്തോളം പഴക്കമുള്ളതാണ്. സംവരണ വിരുദ്ധ പ്രക്ഷോഭണത്തോടുള്ള റെഡ്ഫ്ളാഗിന്റെ എതിർപ്പിന്റെ ആഴം ഇതിൽ നിന്നും വ്യക്തമാണല്ലോ! യഥാർത്ഥത്തിൽ ജാതിക്കെതിരെയുള്ള തുറന്നൊരുപോരാട്ടത്തെ ഭയപ്പെടുന്നവരും, അംഗീകരിക്കാത്തവരുമാണിവർ. ജാതിയുടെ നിലനില്പിനെ നിശബ്ദമായി അംഗീകരിക്കുന്നവർ. അതിനുള്ള ഒരു മറയാണ് ഇത്തരക്കാർക്ക് വർഗ്ഗസമരവും, മാർക്സിസ്റ്റ് പദാവലികളുമെല്ലാം, ജാതിമേധാവിത്വത്തിനെതിരെയുള്ള ഏതൊരു ചെറുത്തുനില്പും ഈ കൂട്ടരിൽ അങ്കലാപ്പുണ്ടാക്കുന്നതാണ്. ഇവിടെ സവർണ്ണ ഫാസിസ്റ്റ് വിരുദ്ധ മുന്നണിക്കെതിരെ അവർ നടത്തുന്ന അസഹിഷ്ണുത നിറഞ്ഞആക്രമണം അതിന്റെ പ്രകടിത രൂപമാണ്.

'കമ്യൂണിസവും മാർക്സിസവും അതിന്റെ വർഗ്ഗസമീപനങ്ങളും കാഴ്ചപ്പാടുകളുമെല്ലാം സോവിയറ്റ് യൂണിയനിലെയും, കിഴക്കൻ യൂറോപ്പിലെയും അനുഭവങ്ങളിൽ നിന്ന് തെറ്റായിരിക്കുന്നുവെന്ന് ഒരിക്കൽക്കൂടി തെളിയിക്കപ്പെട്ടിരിക്കുന്നുവെന്ന വിലയിരുത്തലും, വർഗ്ഗസാമ്പത്തിക താല്പര്യങ്ങൾക്കുപകരം പ്രഥമവും പ്രധാനവുമായതും സമൂഹത്തെ അടിസ്ഥാനപരമായി ചലിപ്പിക്കുന്നതും ജാതി-മത താല്പര്യങ്ങളും അവയുടെ അടിസ്ഥാനത്തിലുള്ള സാമൂഹ്യപ്രക്രിയകളുമാണെന്ന വാദവുമാണ് സവർണ്ണ ഫാസിസ്റ്റു വിരുദ്ധ മുന്നണിയുടെ പിന്നിലുള്ളതെന്ന് അനന്തൻ പറയുന്നു. 'സവർണ്ണർ' എന്നുവിളിക്കപ്പെടുന്നവരിലെ ഭൂരിപക്ഷം വരുന്നദരിദ്ര ജനവിഭാഗങ്ങളെ (ചേരികളിലുംദരിദ്ര കോളണികളിലും കഴിയുന്നവരെപോലും) ഒന്നിപ്പിക്കാനുള്ള പിന്തിരിപ്പന്മാരുടെ ശ്രമങ്ങൾക്ക് ഇതു് വമ്പിച്ച ഉത്തേജനമാണ് നല്കുന്നതെന്ന് ചൂണ്ടിക്കാണിക്കുന്നു. മാത്രമല്ല, സാമ്രാജ്യത്വ പാദസേവകരും, കുത്തക ഭൂപ്രഭുവർഗ്ഗങ്ങളുമായവർ സവർണ്ണ വിഭാഗത്തിൽ പെടുന്നവർ മാത്രമല്ല, പിന്നോക്ക-മതന്യൂനപക്ഷ വിഭാഗങ്ങളിൽ പെടുന്നവരും അതിലുണ്ട്. ഇന്ന് സവർണ്ണ ഫാസിസ്റ്റു വിരുദ്ധ കൺവെൻഷൻ സംഘടിപ്പിക്കുന്നതിൽപോലും ഇത്തരം വർഗ്ഗവിഭാഗങ്ങളുണ്ട്.' ഇങ്ങനെ നീണ്ടുപോകുന്നു അനന്തന്റെ ആക്രമണങ്ങൾ.

എന്നാൽ സവർണ്ണ ഫാസിസ്റ്റ്‌വിരുദ്ധ കൺവെൻഷനുമായി ബന്ധപ്പെട്ട് ഉന്നയിക്കപ്പെട്ട രാഷ്ട്രീയപ്രശ്നങ്ങളെ പറ്റി അദ്ദേഹം നിശബ്ദത പാലിക്കുകയാണ്. യാഗങ്ങളും യജ്ഞങ്ങളും, ഏകതായാത്രകളും, സാംസ്കാരിക തീർത്ഥയാത്രകളും മറ്റും നടത്തി ബ്രാഹ്മണ മേധാവിത്വശക്തികൾ ശക്തമായൊരു തിരിച്ചുവരവിലാണ്. വിവേകാനന്ദനെപോലെയുള്ളവരെമാത്രമല്ല, സാമൂഹ്യമാറ്റത്തിന്റെ കരുത്തരായ വക്താക്കളായിരുന്ന ശ്രീനാരായണനും, അയ്യൻകാളിയുമുൾപ്പെടെയുള്ളവരെ തങ്ങളുടെ പ്രതിനിധികളായി പ്രതിഷ്ഠിച്ചുകൊണ്ട് രാമന്റെയും ഹിന്ദുവിന്റെയും പേരിൽ പിന്നോക്ക—അധഃസ്ഥിത വിഭാഗങ്ങളിൽ നിന്ന് ഒരു കുത്തൊഴുക്ക് സൃഷ്ടിക്കുവാൻ ഇത്തരം ശക്തികൾക്ക് ഇപ്പോൾ തന്നെ കഴിഞ്ഞിട്ടുണ്ട്. മണ്ഡൽ റിപ്പോർട്ട് അട്ടിമറിക്കപ്പെടുകയും ബാബറി മസ്ജിദ് പിടിച്ചെടുക്കപ്പെടുകയും ചെയ്തു. കാശ്മീരിന്റെ മേൽ നടക്കുന്ന കയ്യേറ്റത്തിലൂടെ ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ മേൽ സമഗ്രമായ ആധിപത്യം സ്ഥാപിക്കുവാൻ കഴിയുമെന്ന കണക്കുകൂട്ടലുകളുമായിട്ടാണ്, രാജ്യത്തുടനീളം വിദ്വേഷം വിതച്ചുകൊണ്ട് എം. എം. ജോഷിയെപ്പോലെയുള്ളവർ ഏകതാ യാത്ര സംഘടിപ്പിച്ചതു്. ഈ സാഹചര്യത്തിൽ, 'ജാതിസംവരണം നിലനിത്തുക', ബാബറിമസ്ജിദ് മുസ്ലീങ്ങൾക്ക് വിട്ടുകൊടുക്കുക' തുടങ്ങിയ മുദ്രാവാക്യങ്ങൾ ഉയർത്തിക്കൊണ്ട് കേരളത്തെ വീണ്ടുമൊരു ഭ്രാന്താലയമാക്കി മാറ്റുവാൻ ശ്രമിക്കുന്നവർക്കെതിരെ വിവിധ സാമൂഹ്യശക്തികൾക്കിടയിൽ രൂപംകൊള്ളുന്ന കൂട്ടായ്മ തീർച്ചയായും കഴിഞ്ഞ മുക്കാൽ നൂറ്റാണ്ടു കാലമായിട്ടെങ്കിലും ഹിന്ദുരാഷ്ട്രവാദികൾ താലോലിച്ചുപോരുന്ന സ്വപ്നങ്ങളെ അലോസരപ്പെടുത്തുന്നതാണ്. ഇതു് അനന്തനെപ്പോലെയുള്ളവർക്ക്—കമ്യൂണിസ്റ്റുകൾക്ക്—സഹിക്കുവാനെങ്കിലും കഴിയേണ്ടതാണ്. അതിനുപകരം ഹിന്ദുരാഷ്ട്രവാദികളായ സവണ്ണ ഫാസിസ്റ്റുകളുടെ മനം കുളിർപ്പിക്കുന്ന രീതിയിലുള്ള നീക്കങ്ങൾ ആരുടെ താല്പര്യങ്ങളെയാണ് വാസ്തവത്തിൽ സംരക്ഷിക്കുവാൻ പോകുന്നതു്. മാർക്സിസത്തിന്റെ ഒരേയൊരു രക്ഷാകർത്തൃത്വം ചമഞ്ഞുകൊണ്ട് വർഗ്ഗസമരത്തെ മഹത്വവല്ക്കരിക്കുന്നതിലൂടെ സർവ്വദേശീയ കമ്മ്യൂണിസ്റ്റുപ്രസ്ഥാനം ഇന്ന് നേരിട്ടുകൊണ്ടിരിക്കുന്ന വെല്ലുവിളികളെ അതിജീവിക്കാനാകുമോ? തീർച്ചയായുമില്ല. പുനർവിചിന്തനവും പുത്തൻ ആവിഷ്ക്കാരങ്ങളും ആവശ്യപ്പെടുന്ന ഒട്ടനവധി പ്രശ്നങ്ങൾ ഇന്ന് ലോകത്തെമ്പാടും മാർക്സിസ്റ്റുകൾ നേരിടുന്നുണ്ട്. ഇവിടെയാകട്ടെ അധഃസ്ഥിത-പിന്നോക്ക വിഭാഗങ്ങളുടെയും, ന്യൂനപക്ഷ വിഭാഗങ്ങളുടെയും ചെറുത്തുനില്പുകളെ 'സവർണ്ണ ഫാസിസത്തിനെതിരായുള്ള മറ്റു ഫാസിസ്റ്റുകളുടെ നീക്കങ്ങളെന്ന് ആക്ഷേപിച്ചുകൊണ്ട് ഇതിലൂടെ മുന്നോട്ടുവരുന്ന മർദ്ദിതരും, പീഡിതരുമായ വിപുലമായ ജനവിഭാഗങ്ങളെ മാർക്സിസ്റ്റ് കാഴ്ചപ്പാടുകളിൽ നിന്ന് ബഹുദൂരം അകറ്റുകയല്ലാതെ ജാതീയമായ വേർതിരിവുകളും, ഉച്ചനീചത്വവും, അസമത്വങ്ങളും ഇന്നും ശക്തമായി തുടർന്നുപോരുന്ന 'ഒരു സമൂഹത്തിൽ അധഃസ്ഥിത-പിന്നോക്ക ജനവിഭാഗങ്ങളോടോ, മുസ്ലീങ്ങളെപ്പോലെയുള്ള ഒരു പ്രത്യേക മതന്യൂനപക്ഷത്തെ വൈദേശിക മുദ്രകുത്തി, മുഖ്യ ശത്രുവായി ചിത്രീകരിച്ചുകൊണ്ട് അവർക്കെതിരെ അങ്ങേയറ്റത്തെ ഹിംസാത്മകമായ നീക്കങ്ങൾക്ക് വേഗത കൂട്ടുമ്പോൾ ഈ ജനവിഭാഗങ്ങളോടോ, താദാത്മ്യം പ്രാപിക്കുവാൻ അനന്തനെപ്പോലെയുള്ളവർക്ക് കഴിയാത്തതെന്തുകൊണ്ടാണ്. വർഗ്ഗസമരത്തോടൊപ്പം, ജാതിവിരുദ്ധസമരവും മുന്നോട്ട് കൊണ്ടുപോകുവാൻ ഇത്തരക്കാർക്ക് കഴിയാത്തതു് യഥാർത്ഥത്തിൽ, അവരുടെ സവർണ്ണ ആഭിമുഖ്യവും പക്ഷപാതിത്വവുംകൊണ്ടുമാത്രമാണ്. ചേരികളിലും ദരിദ്ര കോളണികളിലും കഴിയേണ്ടിവരുന്ന സവർണ്ണരിലെ ഒരു വിഭാഗത്തെയോർത്ത് (ഭൂരിപക്ഷമോ ന്യൂനപക്ഷമോയെന്നതു് വിട്ടുകളയുക) ദു:ഖിക്കുന്ന ഈ കൂട്ടർ ഒരു സമൂഹത്തിലെ വമ്പിച്ച സാമൂഹ്യവിഭാഗങ്ങൾതന്നെ പൊതു സമൂഹത്തിൽ നിന്ന് അകറ്റപ്പെട്ടവരായി കഴിയേണ്ടിവരികയും, ഇന്നും അവർക്കായി മാത്രം സൃഷ്ടിക്കപ്പെട്ട നാലും, പത്തും, സെന്റുകളിലും, ലക്ഷംവീടുകളിലും, കോളണികളിലും മാറ്റിപ്പർപ്പിക്കപ്പെടുകയും ചെയ്യുന്ന അവസ്ഥയെ വർഗ്ഗസമൂഹത്തിന്റെ സ്വാഭാവികമായൊരു പ്രക്രിയയായികണ്ട് അതിനെതിരെ കണ്ണടക്കുകയാണ്.

സർവ്വോപരി, പുത്തൻ കൊളോണിയൽ അവസ്ഥയുടെ ഭീകരതയെ ഓർമ്മപ്പെടുത്തിക്കൊണ്ട്, ജാതി-മത ഭാഷാ-ലിംഗ-ദേശീയതാ വൈവിധ്യങ്ങളെ സാമ്രാജ്യത്വം സമർത്ഥമായി ഉപയോഗിക്കുന്നുവെന്നും, സാമ്രാജ്യത്വ വിരുദ്ധതയിൽ കൃത്യമായി ഊന്നുവാനും അനന്തൻ ആവശ്യപ്പെടുന്നു. അത്തരമൊരു സമീപനത്തിന്റെ കാര്യത്തിൽ സ്വീകരിക്കുന്ന ചെറിയൊരു വിട്ടുവീഴ്ചപോലും കുറ്റകരമാണെ

കെ. വിജയരാഘവൻ

# അംബേദ്ക്കറിലൂടെ ആര്യാവർത്തത്തിലേക്കൊരു വാതിൽ?

റഷ്യയുടെ തകർച്ചയോടെ കമ്യൂണിസത്തിന്റെ അന്ത്യംകുറിച്ചുകഴിഞ്ഞിരിക്കുന്നുവെന്ന് ആശ്വസിച്ച ലോകത്തെമ്പാടുമുള്ള കമ്യൂണിസ്റ്റു വിരുദ്ധൻമാർക്കിടയിൽ, അവരുടെ കൂട്ടാളികളായിരുന്ന ഇന്ത്യയിലെ ഭരണാധികാരികളെ ഞെട്ടിച്ചൊരു സംഭവമായിരുന്നു സോവിയറ്റ് റഷ്യയുടെ പിരിഞ്ഞുപോകൽ. ഇന്ന് റഷ്യയടക്കമുള്ള വിവിധസ്വതന്ത്ര പരമാധികാര രാഷ്ട്രങ്ങളായി അതു മാറിയിരിക്കുന്നു. 1789 മുതൽ 1871 വരെയുള്ള കാലമാണ് ഇംഗ്ലണ്ടൊഴിച്ചുള്ള പശ്ചിമയൂറോപ്പിലെ ബൂർഷ്വാ ജനാധിപത്യവിപ്ലവങ്ങളുടെ കാലഘട്ടമെന്നും, ഇതുതന്നെയായിരുന്നു ദേശീയ പ്രസ്ഥാനങ്ങളുടെയും, ദേശീയ രാഷ്ട്രരൂപവൽക്കരണത്തിന്റെയും കാലമെന്നും, കിഴക്കൻ യൂറോപ്പിലും ഏഷ്യയിലും, ബൂർഷ്വാജനാധിപത്യവിപ്ലവങ്ങളുടെ കാലഘട്ടം 1905 മുതൽക്കാണ് ആരംഭിച്ചതെന്നും, ഈ നൂറ്റാണ്ടിന്റെ ആദ്യംതന്നെ റഷ്യൻ വിപ്ലവനേതാവായിരുന്ന വി. ഐ. ലെനിൻ ചൂണ്ടിക്കാണിക്കുകയുണ്ടായി, സോവിയറ്റ് റഷ്യയിൽ ഇത്തരമൊരുപ്രക്രിയ പിന്നീട് തടയപ്പെട്ടതു് കമ്യൂണിസ്റ്റ് ആധിപത്യവുമായി ബന്ധപ്പെട്ടുകൊണ്ടായിരുന്നുവെന്നതു് എടുത്തു പറയേണ്ടതില്ലല്ലോ!

ലെനിൻ ചൂണ്ടിക്കാണിച്ച ഇതേ പ്രക്രിയ കരുത്താർജ്ജിച്ചു വരുന്നതാണ് 21–ാം നൂറ്റാണ്ടിലേക്ക് കടക്കുന്ന ഇന്ത്യയിലും മറ്റുപല ഏഷ്യൻരാഷ്ട്രങ്ങളിലും കാണുവാൻ കഴിയുന്നതു്. വ്യക്തമായി വേർതിരിക്കുവാൻ കഴിയുന്ന സാംസ്കാരിക, സാമ്പത്തിക, രാഷ്ട്രീയ ഘടകങ്ങളെന്ന നിലയിൽ ഇന്ത്യയിലെമ്പാടും മുന്നോട്ടുവന്നുകഴിഞ്ഞിരിക്കുന്ന ദേശീയ സമൂഹങ്ങളുടെ സ്വത്വബോധവും, ദേശാഭിലാഷങ്ങളും, ഇച്ഛാശക്തിയും ഇന്ത്യയുടെ 'ഐക്യ'ത്തെ വെല്ലുവിളിക്കുന്ന സുപ്രധാനമായൊരു ഘടകമായി മാറിക്കഴിഞ്ഞിരിക്കുന്നു. ഇന്ത്യൻ ഉപഭൂഖണ്ഡത്തിലാകെ സംഘർഷങ്ങളും നീണ്ടുനില്ക്കുന്ന ഏറ്റുമുട്ടലുകളും ആരംഭിച്ചിരിക്കുന്നു. ആസാമും, പഞ്ചാബും, കാശ്മീരുമെല്ലാം അതിന്റെ ഉജ്ജ്വലമായ ദൃഷ്ടാന്തങ്ങളാണ്. സ്വാതന്ത്ര്യവും, സമത്വവും, മതേതരത്വവുമെല്ലാം ഇനിമേൽ ചർച്ചചെയ്യപ്പെടുവാൻ പോകുന്നതു് ഇത്തരമൊരു പശ്ചാത്തലത്തിലായിരിക്കും. ഈ പ്രക്രിയയെ തടഞ്ഞു നിർത്തുന്നതിനുവേണ്ടിയുള്ള ആസൂത്രിതമായ നീക്കങ്ങളിലാണ് ഇന്ത്യയിലെ ഭരണ വർഗ്ഗങ്ങളും, അവരുടെ താല്പര്യങ്ങൾ പ്രതിനിധീകരിക്കുന്ന വിവിധ രാഷ്ട്രീയ പ്രസ്ഥാനങ്ങളും. ഇന്ന് അത്തരമൊരു നീക്കത്തിന്റെ മുൻപന്തിയിലേക്ക് കടന്നുവന്നിരിക്കുന്ന പ്രബലശക്തിയായി ഹിന്ദുരാഷ്ട്രവാദികൾ മാറിയിരിക്കുന്നു. ഇന്ത്യയുടെ ഐക്യത്തിന്റെയും ഉദ്ഗ്രഥനത്തിന്റെയും മുഖ്യവക്താക്കൾ ഇന്ന് അവരാണ്; RSS, BJP, വിശ്വഹിന്ദു പരിഷത്ത്, തുടങ്ങിയശക്തികൾ. വൈദേശിക സാമ്രാജ്യത്വശക്തികളുടെയും, ഇന്ത്യൻ കുത്തകകളുടെയും പൂർണ്ണമായ സാന്നിദ്ധ്യം അവരിലേക്ക് മാറ്റി സ്ഥാപിച്ചുകൊണ്ടിരിക്കുന്നു. അതിലേക്ക് ഒഴുകിയെത്തുന്ന ചാലുകളായി ദേശീയ ഐക്യത്തിന്റെ മുഴവൻ സാമൂഹ്യരാഷ്ട്രീയ ശക്തികളും മാറിക്കൊണ്ടിരിക്കുകയാണ്. എങ്ങിനെയും ഇന്ത്യയുടെ 'ദേശീയഐക്യം' ഊട്ടിയുറപ്പിക്കുവാനുള്ള വെമ്പലിലാണവർ. ഈ വെമ്പൽ ഇത്തരം രാഷ്ട്രീയ ശക്തികളെ തുറന്ന ഫാസിസ്റ്റുകളാക്കി മാറ്റിക്കൊണ്ടിരിക്കുന്നു.

ഇത്തരം ശക്തികൾക്കനുകൂലമായ രീതിയിൽ ചരിത്രത്തെയും, സംസ്കാരത്തെയും, സാമൂഹ്യനായകന്മാരെയും അവതരിപ്പിക്കുകയും വിലയിരുത്തുകയും ചെയ്യുന്നതു് ഇന്നൊരു ഫാഷനായി മാറിയിട്ടുണ്ട്. 'അംബേദ്ക്കറിന്റെ രാഷ്ട്രീയപ്രസക്തി' എന്ന ലേഖനത്തിൽ കെ. കെ. കൊച്ചു നടത്തുന്നതു്. ഫലത്തിൽ ഇത്തരമൊരു ശ്രമമാണ്. 'ജാതിവ്യവസ്ഥയുടെ വേലിക്കെട്ടുകൾ, ഭേദിച്ച് സമൂഹത്തിന്റെ ജനാധിപത്യവല്ക്കരണത്തിനു് നേതൃത്വം കൊടുത്തയാൾ' എന്ന് ശരിയായി വിലയിരുത്തിക്കൊണ്ടുതന്നെ കൊച്ച് ഊന്നാൻ ശ്രമിക്കുന്നതു് 'കാശ്മീർ മുതൽ കന്യാകുമാരിവരെയുള്ള ഏകീകൃത ഇന്ത്യ പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിനെ ഏല്പിച്ചുകൊടുത്ത' അംബേദ്ക്കറിലാണ്. (ആ ഇന്ത്യയുടെ ഐക്യത്തിനുവേണ്ടിയാണ് ഈയിടെ ഹ

ന്നു പറയുന്നു. ഈ നിലപാടിന്റെ സാധുതയെ ആർക്കും ചോദ്യം ചെയ്യാനാവില്ല. എന്നാൽ ഇത്തരം വസ്തുതകളെ ചൂണ്ടിക്കാണിച്ചുകൊണ്ട് സവർണ്ണ ഫാസിസ്റ്റു നീക്കങ്ങൾക്കെതിരെ അധഃസ്ഥിതരും, മറ്റു കീഴ്ജാതികളും ഇന്നും തുടർന്നുകൊണ്ടിരിക്കുന്ന ജാതിവിരുദ്ധ നീക്കങ്ങളെ മറ്റൊരുതരം ഫാസിസ്റ്റ്'' നടപടികളെന്ന് വ്യാഖ്യാനിച്ചുകൊണ്ട് കുറ്റകൃത്യങ്ങളുടെ ലിസ്റ്റിലേക്ക് ഉൾപ്പെടുത്തുവാൻ കഴിയുന്നുവെന്ന വസ്തുത നിസ്സാരമായി കാണുവാൻ പാടില്ല. RSS ഉം BJP യും VHP യുമാണെങ്കിൽ ഇവിടെ പ്രയോഗിക്കുന്ന പദം രാജ്യദ്രോഹമെന്നായിരിക്കും. അനന്തനെപോലെയുള്ളവർക്ക് അത്രമാത്രം രാജ്യഭക്തിയില്ലെന്നായിരിക്കുമോ? അതുപോലെ ആര്യവംശാഭിമാനത്തിൽ എല്ലാം വെട്ടിവിഴുങ്ങുവാനും, കീഴടക്കുവാനും കോപ്പുകൂട്ടുന്ന ഹിന്ദു ഫാസിസ്റ്റുകൾക്കു മുമ്പിൽ ന്യൂനപക്ഷങ്ങൾ നിസ്സംഗരായി നിന്നുകൊടുക്കണമെന്നും, ഭാഷയുടെ പേരിൽ പ്രശ്നങ്ങളുണ്ടാക്കുവാൻ പാടില്ലെന്നും, ലിംഗാധിപത്യത്തെ സഹിച്ചേ പറ്റൂവെന്നും, ദേശീയപ്രശ്നത്തിൽ തൊട്ടുനോവിക്കരുതെന്നുമെല്ലാം സൂചിപ്പിക്കപ്പെടുമ്പോൾ അനന്തനെ പോലെയുള്ളവരുടെ യഥാർത്ഥനിറം പുറത്താകുന്നു. നാനാത്വത്തിൽ ഏകത്വമെന്ന ഹൈന്ദവദർശനത്തെ അനന്തൻ യാതൊരു മറയുമില്ലാതെസ്വന്തമാക്കുന്നു. വൈവിധ്യങ്ങളെ ശത്രു ഉപയോഗിക്കുവാനിടയുള്ളതുകൊണ്ട് ഏകത്വത്തെ മുറിവേല്പിക്കരുതെന്നാണ് ഭംഗ്യാന്തരേണ അദ്ദേഹം സൂചിപ്പിക്കുന്നതു്. 'മഹത്തായ വർഗ്ഗസമര'ത്തിന്റെയും ജനാധിപത്യ വിപ്ലവത്തിന്റെയും പേരിൽ സവർണ്ണ മേധാവിത്വത്തിന്റെപ്രതീകമായ വിഷ്ണുവിനു 'കുടപിടിക്കുന്ന' (സംശയം വേണ്ട ആ പഴയ പണിതന്നെ) ദൗത്യമാണ് കോമ്രേഡിലെ 'അനന്തൻ' നിർവഹിക്കുന്നതു്.

—0—

ദുഫാസിസ്റ്റുകളുടെ പ്രമുഖനേതാവ് **M. M.** ജോഷി കന്യാകുമാരിയിൽ നിന്നു് കാശ്മീരിലേക്കൊരു ജൈത്രയാത്ര നടത്തിയതെന്നു് ഓർക്കുക.) അംബേദ്ക്കറിൻെറ സാമ്പത്തിക പരിഷ്കരണ നിഗമനങ്ങളിലൂടെ 1934–ൽ 'റിസർവ്വ് ബാങ്ക്ഓഫ് ഇന്ത്യ' രൂപംകൊണ്ടതോടെ ഇന്ത്യയുടെ രാഷ്ട്രീയ ഏകീകരണം ദ്രുതമാക്കപ്പെട്ടു. 'സർക്കാർ മുതലാളിത്തത്തിൻെറ വക്താവായിരുന്ന അംബേദ്ക്കറെ അഗണ്യകോടിയിലേക്കു് തള്ളുകയും, അധ:സ്ഥിതനേതാവും, സാമൂഹ്യപരിഷ്കർത്താവുമായി കുറച്ചു കാണുകയും ചെയ്തു. ബ്രാഹ്മണർ പുനർജ്ജീവിപ്പിച്ച ആര്യാവർത്തത്തിനും, ചാതുർവർണ്ണ്യത്താൽ ഐക്യപ്പെടുന്ന രാമരാജ്യത്തിനും, ബ്രാഹ്മണ മദ്ധ്യവർഗ്ഗത്തിൻെറ ! പറിച്ചു നടപ്പെട്ട സോവിയററുകൾക്കും പകരം സംഘർഷവും ഐക്യവും ഒരേസമയം നിലനിർത്തി പ്രസ്ഥാനത്തിലൂടെയും പ്രക്ഷോഭങ്ങളിലൂടെയും കരുത്താർജ്ജിച്ച ദേശീയബോധത്തിൻെറ മറെറാരുവാതിൽ തുറന്നതു് അംബേദ്ക്കറായിരുന്നു. അംബേദ്കറുടെ സമരം അയിത്തജാതിക്കാരുടെ രാഷ്ട്രീയാസ്തിത്വത്തിനുവേണ്ടി മാത്രമായിരുന്നില്ല. കാരണം ദേശീയരാഷ്ട്രീയത്തിൽ അതു് സംവരണം ഉറപ്പുനൽകിയിരുന്നു. മറിച്ച് ഇന്ത്യയുടെ ദേശീയരാഷ്ട്രീയവൽക്കരണവും, ജനാധിപത്യവൽക്കരണവു മായിരുന്ന അദ്ദേഹത്തിൻെറ ലക്ഷ്യം....ചുരുക്കത്തിൽ ഇന്ത്യയുടെ ദേശീയൈക്യവും, ജനാധിപത്യവും യാഥാർത്ഥ്യവൽക്കരിക്കുവാൻ അംബേദ്ക്കറിൽ നിന്നുമാരംഭിക്കുന്ന ഒരു പുത്തൻ ദേശീയപ്രസ്ഥാനവും, രണ്ടാം സ്വാതന്ത്ര്യസമരവും അനിവാര്യമായിരിക്കുന്നുവെന്നു് കൊച്ച് ചൂണ്ടിക്കാണിക്കുന്നു. മറിച്ചുള്ള ഏതു നിരീക്ഷണവും നമ്മെ നയിക്കുന്നതു് ഫാസിസത്തിലേക്കായിരിക്കുമെന്നു് അദ്ദേഹം ഓർമ്മിപ്പിക്കുകയും ചെയ്യുന്നു.

അംബേദ്ക്കർ തൻെറ എതിരാളികളിൽനിന്നു് ഏററവും കൂടുതൽ ആക്രമിക്കപ്പെട്ടതു് ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽനിന്നു് വിട്ടുനിന്നതിൻെറ പേരിലായിരുന്നു. രാജ്യത്തേക്കാൾ തനിക്കു പ്രിയപ്പെട്ടതു് അധ.സ്ഥിത ജനവിഭാഗങ്ങളുടെ താല്പര്യങ്ങളാണെന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്. ഇന്ത്യക്കുള്ളിൽ നടക്കേണ്ട ജനാധിപത്യപരമായൊരു സാമൂഹ്യ പുനർരൂപീകരണ പ്രക്രിയയിലായിരുന്നു അദ്ദേഹം ഊന്നിയതു്. ജാതീയമായ ഉച്ചനീചത്വങ്ങളും, അയിത്തവും, അസമത്വങ്ങളും ദൂരീകരിക്കുകയായിരുന്നു അതിൻെറ അടിയന്തിരലക്ഷ്യം. അതുറപ്പിക്കാതെ സ്വാതന്ത്ര്യം ലഭിക്കുന്നതിൻെറ അർത്ഥശൂന്യതയിലേക്കു് അദ്ദേഹം വിരൽചൂണ്ടി. എന്നാൽ ഇത്തരമൊരു പ്രക്രിയ പില്ക്കാലത്ത് മുന്നോട്ടുപോവുകയുണ്ടായില്ലെന്നു മാത്രമല്ല അതു് തടയപ്പെടുകയുമാണുണ്ടായതു്. ജാതി ഇല്ലായ്മചെയ്യുകയെന്ന അംബേദ്ക്കറുടെ രാഷ്ട്രീയലക്ഷ്യം തകിടം മറിക്കപ്പെട്ടു. അതിനു നേതൃത്വം കൊടുത്ത ജാതിമേധാവിത്വശക്തികൾ ഇന്നു് അംബേദ്ക്കറെ സ്വീകരിക്കുന്നതു കാണുമ്പോൾ ഒരാൾക്കു് അത്ഭുതം തോന്നാം. എന്നാൽ അതിനവർക്കു് അവരുടേതായ ന്യായീകരണങ്ങളുണ്ടു് ദേശീയ ഐക്യത്തിൻെറയും ഹിന്ദുനവീകരണത്തിൻെറയും—ഹിന്ദുകോഡാണ് അംബേദ്ക്കറുടെ ഏററവും വലിയസംഭാവനയായി സവർണ്ണഹിന്ദുക്കൾ കാണുന്നതു്— വക്താവാണ് അവർക്കു് അംബേദ്ക്കർ.'' ദേശീയതയോടും, ഭാഷയോടും, സംസ്കാരത്തോടുമെല്ലാമുള്ള അംബേദ്ക്കറുടെ നിലപാടുകളാണ് അതിനവരെ സഹായിക്കുന്നതു്. 1948 ലെ ഭാഷാ സംസ്ഥാനങ്ങളുടെ രൂപീകരണത്തെ അംഗീകരിക്കുന്നുണ്ടെങ്കിലും,—അതിനുമുമ്പ് ഏതെങ്കിലുമൊരു പ്രത്യേക സമൂഹത്തിൻെറ ഭാഷയൊ, സംസ്കാരമോ, ഉയർത്തിപ്പിടിക്കുന്നതിനെ അംബേദ്ക്കർ എതിർത്തിരുന്നു—ഓരോ ദേശീയ ഭാഷയെയും ഔദ്യോഗികഭാഷയാക്കുന്നതിനെ എതിർക്കുകയും അതു രാഷ്ട്രത്തിൻെറ ശിഥിലീകരണത്തിനിടയാക്കുകയുംചെയ്യുമെന്നു് അംബേദ്കർ ചൂണ്ടിക്കാട്ടിയിരുന്നു. ഹിന്ദി ഇന്ത്യയുടെ ഔദ്യോഗിക ഭാഷയാക്കണമെന്ന നിലപാടായിരുന്നു അംബേദ്ക്കർക്കുണ്ടായിരുന്നതു്. തങ്ങൾക്കു സ്വീകാര്യമായ ഇത്തരം നിലപാടുകളോടൊപ്പം ജാതിക്കെതിരായ അംബേദ്ക്കറുടെ പോരാട്ടങ്ങളെ ജാതി ഇല്ലാതാക്കുന്നതിലും, ഹിന്ദുവിനെ ഒന്നിപ്പിക്കുന്നതിനുവേണ്ടിയുള്ള വലിയൊരു സാദ്ധ്യതയെന്ന നിലയിലാണ് സവർണ്ണഹിന്ദുക്കൾ കാണുന്നതു്. ഹിന്ദുവിൻെറ ഐക്യമാണ് അവർക്കു് ഇന്ത്യയുടെ ഐക്യം. അങ്ങനെ ഇന്ത്യയുടെ ഐക്യത്തിൻെറയും അഖണ്ഡതയുടെയും വക്താക്കളിലൊരാളായി അംബേദ്ക്കറെ രംഗത്തുകൊണ്ടുവരുവാൻ അവർക്കു കഴിയുന്നു. അതുപോലെതന്നെ 'ആര്യന്മാരായ' ഇന്നത്തെ ഭരണാധികാരിവർഗ്ഗങ്ങൾ ഇന്ത്യയിലെത്തുന്നതിനുമുമ്പു പോലും ഈ മണ്ണിൽ അധിവാസമുറപ്പിച്ചുപോന്നവരാണ് തങ്ങൾ എന്നു കരുതുകയും, അതിൽ അഭിമാനം കൊള്ളുകയും ചെയ്യുന്ന അധഃസ്ഥിത ഗോത്രവർഗ്ഗ വിഭാഗങ്ങളും അവരുടെ ചില പ്രസ്ഥാനങ്ങളുമെല്ലാം അവിഭാജ്യമായൊരു 'മിത്താ'യി ഇന്ത്യയെ മനസ്സിൽ കൊണ്ടുനടക്കുന്നതു കാണാം അധഃസ്ഥിത ദേശീയതപോലെയുമുള്ള സങ്കല്പങ്ങൾ ഉരിത്തിരിഞ്ഞുവരുന്നതു് ഇത്തരമൊരു മിത്തുമായി ബന്ധപ്പെട്ടുകൊണ്ടാണ്. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ കരുത്താർജ്ജിച്ചുകൊണ്ടിരിക്കുന്ന വിവിധ തലങ്ങളിലുള്ള ദേശീയ സമരങ്ങളെ ഇത്തരമൊരു മിത്തിൻെറ തകർച്ചയിലേക്കു നയിക്കുമെന്നതുകൊണ്ടു് അതിനെ ഉത്ക്കണ്ഠയോടെ നോക്കിക്കാണുകയും തങ്ങളാണ് ഇന്ത്യയുടെ യഥാർത്ഥ സംരക്ഷകരെന്നു് അവർ കരുതുകയും ചെയ്യുന്നു. ആസാമും, പഞ്ചാബും, കാശ്മീരും മാത്രമല്ല, ജാർഖണ്ഡും, ബോഡോലാൻറുമെല്ലാം ഇത്തരക്കാർക്കു വിഘടിത പ്രസ്ഥാനങ്ങളാണ്. ഇത്തരം പ്രസ്ഥാനങ്ങളെ നേരിടുന്നതിനുവേണ്ടിയുള്ള നടപടികൾ ഇന്ത്യയുടെ വിശാലമായ മേഖലകളെ തുറന്നൊരു തടവറയാക്കി മാററിക്കഴിഞ്ഞിരിക്കുന്നു. ഇത്തരമൊരവസ്ഥ ദേശീയ ഐക്യത്തിലൂടെ, ഹിന്ദുത്വത്തിലേക്കുള്ള വിപുലമായൊരു ഐക്യത്തിൻെറ സാഹചര്യം സവർണ്ണഹിന്ദുക്കളുടെ മുമ്പിൽ തുറന്നുകൊടുക്കുന്നു. ഇതു് അംബേദ്ക്കറൊ മററാരെങ്കിലുമോ സ്വപ്നം കണ്ടതുപോലെയുള്ള ഒരു ജനാധിപത്യരാജ്യത്തിൻെറ സൃഷ്ടിയിലേക്കുള്ള നീക്കമല്ല, മറിച്ച് ഏററവും ഭീകരമായൊരു ഫാസിസ്റ്റ് സംവിധാനത്തിൻെറ അരങ്ങേററമാണ്. കൊച്ചുതന്നെ ചൂണ്ടിക്കാണിക്കുന്ന, ബ്രാഹ്മണർ പുനർജനിപ്പിക്കുന്ന ആര്യാവർത്തത്തിൻെറ അരങ്ങേററം.

ഇവിടെ മിത്തുകളെയും, ചരിത്ര സംഭവങ്ങളെയും, സാമൂഹ്യനായകൻമാരെയുമെല്ലാം ആര്യാവർത്തത്തിൻെറ ഹിന്ദുരാഷ്ട്രത്തിൻെറ— അലങ്കാരമായി അതിൻെറ വക്താക്കൾ വ്യാഖ്യാനിച്ച് തങ്ങളിലേക്കു് ഉൾചേർക്കുന്നു. അംബേദ്ക്കർ മാത്രമല്ല, ശ്രീനാരായണനും, അയ്യൻകാളിയുമെല്ലാം ഇത്തരം വ്യാഖ്യാനങ്ങൾക്കു് വിധേയരാണ്. അവർ രാഷ്ട്രത്തിൻെറ ഐക്യമാണ്; ആരാധ്യരുമാണ്. ഒന്നുമാത്രമേ അവരിൽ തമസ്കരിക്കേണ്ടതായിട്ടുള്ളു; ബ്രാഹ്മണാധിപത്യത്തിനും, ജാതീയതയ്ക്കുമെതിരെ നടത്തിയ വിട്ടുവീഴ്ചയില്ലാത്ത പോരാട്ടങ്ങൾ ആധുനിക സമൂഹത്തിൻെറ അന്തരാത്മാവായി മാറിയതു് ഇത്തരം പോരാട്ടങ്ങളായിരുന്നു. ജനാധിപത്യവല്ക്കരണത്തിൻെറ ഏററവും ശക്തമായ ഉറവിടങ്ങളിലൊന്നു് ഇതായിരുന്നു.

ഇത്തരം വസ്തുതകളെ വിസ്മരിച്ചുകൊണ്ടായിരിക്കരുതു് നാം അംബേദ്ക്കറെ പോലെയുള്ളവരെ വിലയിരുത്തുവാൻ. അവരുടെ വീക്ഷണങ്ങളും, നിലപാടുകളും അതേപടി തന്നെ ആവർത്തിക്കുകയല്ല വേണ്ടതു്. അവർ ജീവിച്ചിരുന്ന ചരിത്ര

# ജാതിയുടെ സാമൂഹ്യ ചലനശക്തി

**ബി.പി. മണ്ഡൽ**

5.1 കഴിഞ്ഞ അദ്ധ്യായത്തിൽ വികസിപ്പിച്ചെടുത്ത വാദഗതിക്കെതിരെ രണ്ടു ഗൗരവമായ ആക്ഷേപങ്ങൾ ഉന്നയിക്കപ്പെടാം. ഒന്നാമതായി, ഹിന്ദുമത ശാസ്ത്രങ്ങളുടെ അടിസ്ഥാനത്തിൽ ഉള്ള ജാതിസമ്പ്രദായത്തിന്റെ മാതൃക, യഥാർത്ഥത്തിൽ പ്രതിഫലിപ്പിക്കുന്നതു് പുരോഹിതവർഗ്ഗത്തിന്റെ ഭാവനയിൽ രൂപംകൊണ്ട ആശയത്തെയാണ്; അല്ലാതെ സാമൂഹ്യയാഥാർത്ഥ്യത്തിന്റെ തനിരൂപത്തെയല്ല. ഉദാഹരണത്തിന്, ദ്വിജനെ പേരെടുത്തു വിളിച്ചതിന്റെ പേരിൽ ശൂദ്രന്റെ വായിൽ ചുട്ടുപഴുത്ത ആണി തറയ്ക്കാനൊ, തവളയെയൊ കാക്കയെയൊ കൊല്ലുന്നത്ര ലാഘവത്തോടെ ശൂദ്രനെ ബ്രാഹ്മണൻ കൊല്ലാനൊ ഇടയില്ല.

5.2 രണ്ടാമതായി, നഗരവൽക്കരണം, വ്യവസായവൽക്കരണം, ബഹുജനവിദ്യാഭ്യാസത്തിന്റെ വളർച്ച, ബ്രിട്ടീഷുകാർ നടപ്പിലാക്കിയ നീതിന്യായ വ്യവസ്ഥ, സർവ്വോപരി സ്വാതന്ത്ര്യസമ്പാദനവും പ്രായപൂർത്തി വോട്ടവകാശവും—ഇവയാൽ ജാതിയുടെ നിയന്ത്രണം ഏറെക്കുറെ കുറഞ്ഞിട്ടുണ്ട്.

5.3 മുകളിൽ ചൂണ്ടിക്കാണിച്ച രണ്ടു പ്രശ്നങ്ങളും തികച്ചും അർത്ഥവത്താണ്. എന്നാൽ, നിർഭാഗ്യവശാൽ മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള അടിസ്ഥാനപരമായ നിലപാടിനെ ഇതു് സാരമായി ബാധിക്കുന്നില്ല. ഞങ്ങൾ വിവരിച്ച ജാതിരൂപം ഒരു മാതൃകാരാജ്യത്തെ പ്രതിനിധീകരിച്ചാൽപോലും, ഇന്ത്യൻ സമൂഹഘടനയെ താങ്ങിനിർത്തുന്ന സപ്രധാന കണ്ണി ജാതിസമ്പ്രദായമല്ലെന്നൊ, ഇന്ത്യൻ സമൂഹം പൗരോഹിത്യവാഴ്ച യാൽ അനവധി സവർണ്ണ–അവർണ്ണ ജാതികളായി തരംതിരിക്കപ്പെട്ടതല്ലെന്നൊ, തങ്ങളുടെ നിലമൂലം ഏററവും താഴ്ന്ന ജാതിയിൽപെട്ട അധഃസ്ഥിതർ നൂററാണ്ടുകളായി വമ്പിച്ച ദുരിതങ്ങൾ അനുഭവിക്കുകയായിരുന്നില്ലെന്നോ ആർക്കും പറയുവാനാവില്ല. അതുപോലെതന്നെ, കാലാകാലങ്ങളിൽ, പ്രത്യേകിച്ച് സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിൽ, ജാതിവ്യവസ്ഥ പല രൂപഭേദങ്ങൾക്കും വിധേയമാക്കപ്പെട്ടിട്ടുണ്ടെങ്കിലും ഈ മാററങ്ങളൊക്കെ ഊന്നലുകളുടെ ഊഴങ്ങളെയാണ് പ്രതിനിധീകരിച്ചിട്ടുള്ളതു്. അല്ലാതെ അതിന്റെ അടിത്തറയ്ക്കു് കാതലായ മാററം വരുത്തിയില്ല.

5.4 പഴഞ്ചൊല്ലിലെ ഒൻപതു ജന്മമുള്ള പൂച്ചയെപ്പോലെ, ജാതിവ്യവസ്ഥ, യുഗാന്തരങ്ങളായി, അതിന്റെ പൂർവ്വരൂപം പ്രാപിക്കാനുള്ള സിദ്ധിയിലൂടെ നിലനില്ക്കുന്നു. സമകാലീന പ്രശ്നങ്ങൾക്ക് പരിഹാരങ്ങൾ നിർദ്ദേശിക്കാതെയോ, സാമൂഹ്യമാററങ്ങൾക്കനുസൃതമായി നിലപാടെടുക്കാതെയൊ യഥാർത്ഥത്തിൽ ഒരു സാമൂഹ്യസംഘടനാ പ്രവർത്തന പദ്ധതി ദീർഘകാലം നിലനില്ക്കാനാവില്ല. ബുദ്ധിസത്തിന്റെയും ഇസ്ലാമിന്റെയും വെല്ലുവിളികളെയും, അന്യമായ ബ്രിട്ടീഷ് സംസ്കാരത്തെയും ഭരണസമ്പ്രദായത്തെയും, ലോഹ്യ–അംബേദ്കർ, ഗാന്ധി എന്നിവരുടെ ധർമ്മയുദ്ധത്തെയും അതിജീവിക്കുവാൻ, ജാതിക്കു കഴിഞ്ഞതു് അതിന്റെ പൂർവ്വരൂപം പ്രാപിക്കുവാനുള്ള ശേഷി കൊണ്ടാണ്.

5:5 സമത്വാധിഷ്ഠിതവും, ജാത്യേതരവുമായ ഒരു സമൂഹത്തെ സൃഷ്ടിക്കുവാനുള്ള ഭരണഘടനയിലെ വാഗ്ദാനങ്ങളും, പ്രത്യേകിച്ച് പ്രായപൂർത്തിവോട്ടവകാശത്തിന്റെ അവതരണവും, സ്വാഭാവികമായും നാളിതുവരെ ജാതിവ്യവസ്ഥക്കെതിരെ പോരാടിയതിനേക്കാൾ കരുത്തേറിയ ശക്തികളെ കെട്ടഴിച്ചുവിട്ടിട്ടുണ്ട്. എന്നാൽ, ഈ കുടിലശക്തി ഇപ്പോഴും ഹിന്ദു അവതാരങ്ങളെ അനുസ്മരിപ്പിക്കുന്ന വിധത്തിൽ, സവിശേഷരൂപത്തിൽ, ഒരു പോറൽപോലും ഏല്ക്കാതെ, പുതിയ രൂപങ്ങൾ കൈക്കൊണ്ടു്, ഊർജ്ജസ്വലതയോട് നിലനില്ക്കുകയാണ്. പല നിരീക്ഷകരും കരുതുന്നതു്, ജനാധിപത്യരാഷ്ട്രീയവും, ബഹുജനകേന്ദ്രീകരണവും ജാതിയെ അരങ്ങിന്റെ കേന്ദ്രസ്ഥാനത്തേക്ക് കൊണ്ടുവന്നുവെന്നാണ്.'.... ജനസംഖ്യയിൽ ബഹുഭൂരിപക്ഷവും ജീവിച്ചുപോരുന്നതു് മുഖ്യസംഘടനാ രൂപങ്ങളിലൊന്നായ ജാതിഘടനയിലൂടെയായിരിക്കെ, രാഷ്ട്രീയം അത്തരം രൂപങ്ങളെ വളർത്തിയെടുക്കുവാൻ കഠിനമായി യത്നിക്കണം. ജാതിസമ്പ്രദായത്തെ സംഘടനാപദ്ധതികളുമായി സംയോജിപ്പിക്കുക വഴി, രാഷ്ട്രീയത്തിന് അതിന്റെ ചേരുവകളെ കൂട്ടിയോജിപ്പിക്കുവാനും അതിന്റെ ഇഷ്ടാനിഷ്ടങ്ങൾ അനുസരിച്ച് പരുവപ്പെടുത്താനും കഴിഞ്ഞു. രാഷ്ട്രീയത്തെ തങ്ങളുടെ പ്രവർത്തന പദ്ധതിയിലാക്കിയതോടെ, ജാതിഗ്രൂപ്പുകൾക്കും സിൽബന്ധികൾക്കും മറെറാരു വിധത്തിൽ തങ്ങളുടെ അസ്ഥിത്വം സ്ഥാപിക്കാനും സ്ഥാനമാനങ്ങൾ നേടാനും അവസരം ലഭിച്ചു; പരസ്പരപൂരകങ്ങളായ പ്രവർത്തനങ്ങൾ നടത്തുന്ന ഈ രണ്ടു ഘടനകളെയും മുതലെടുത്തു് പ്രധാന നടന്മാരാകാനും പുത്തൻ മത്സരക്കാരാകാനും കഴിഞ്ഞു.'

5. 6. വാസ്തവത്തിൽ, ഇന്ത്യയിലെ സാമൂഹ്യസംഘടനാരൂപത്തിന്റെ യൂണീററാകയാൽ ജാതിയുടെ പങ്ക്, പ്രായപൂർത്തിവോട്ടവകാശത്തിൽ ഊന്നിയ ഒരു രാഷ്ട്രീയ വ്യവ

---

സന്ദർഭങ്ങളും, വർത്തമാന സാഹചര്യങ്ങളും പരിഗണിക്കപ്പെടണം. അവരുടെ ദൗർബല്യങ്ങളെ വിട്ടുവീഴ്ചയില്ലാത്ത വിമർശനങ്ങൾക്ക വിധേയമാക്കുകയും തള്ളിക്കളയുകയും ചെയ്യേണ്ടതുണ്ട്. സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നീ രാഷ്ട്രീയ നിലപാടുകളിൽ മുറുകെ പിടിച്ചിരുന്ന അംബേദ്ക്കറെപോലെയുള്ള ഒരാൾക്ക് എങ്ങനെയാണ് ഇന്നത്തെ ഇന്ത്യയുടെ ഐക്യത്തിന്റെയും ഏകീകരണത്തിന്റെയും വക്താവായി തീരുവാൻ കഴിയുക? ബ്രിട്ടീഷ് വിരുദ്ധ സമരകാലത്തു് പുറമേക്കെങ്കിലും തോന്നിയിരുന്ന ഐക്യവും, സ്ഥായിയായ സ്വത്വബോധത്തെ മറികടക്കുവാനൊ, വിസ്മരിക്കുവാനോ, വളരെ കുറച്ചുകാലത്തേക്കെങ്കിലും കാണിച്ച സന്നദ്ധതയും, ഇന്ത്യയിലെ വൈവിദ്ധ്യമാർന്ന ദേശീയ സമൂഹങ്ങളുടെ സാമ്പത്തിക–രാഷ്ട്രീയ വളർച്ചയുടെ ഭാഗമായി തകർക്കപ്പെടുകയും ഇന്ന് ദൽഹി ജാതി–വർഗ്ഗ–ദേശീയ മർദ്ദനത്തിന്റെ സിരാകേന്ദ്രമായി നിലനിർത്തപ്പെടുകയും ചെയ്യുന്നു. ഇത്തരമൊരു സാമൂഹ്യസംവിധാനത്തിനനുകൂലമായ രീതിയിൽ അംബേദ്ക്കറെപോലെയുള്ളവരെ വ്യാഖ്യാനിക്കുകയെന്നതിനർത്ഥം, ഹിന്ദുരാഷ്ട്രത്തിലേക്കുള്ള– ആര്യാവർത്തം— ഒരു വാതിൽ അംബേദ്ക്കറിലൂടെ തുറക്കുകയെന്നതാണ്. അംബേദ്ക്കറെ അദ്ദേഹത്തിന്റെ ആജന്മശത്രുക്കൾക്ക് വലിച്ചെറിഞ്ഞു കൊടുക്കുകയെന്നതാണ് ഇതിനർത്ഥം. ○

ക്ഷയിൽ വർദ്ധിക്കാതെ തരമില്ല. കോത്തിരി അഭിപ്രായപ്പെടുന്നു. രാഷ്ട്രീയത്തിലെ 'ജാതിയത'യെക്കുറിച്ച് പരാതിപ്പെടുന്നവർ, യഥാർത്ഥത്തിൽ, സമൂഹത്തിൽ വേരൂന്നാത്ത ഒരു തരം രാഷ്ട്രീയത്തെയാണ് ലക്ഷ്യമിടുന്നത്.' രാഷ്ട്രീയവല്ക്കരണ പ്രക്രിയക്കിടയിൽ, സാമൂഹ്യബന്ധങ്ങളെ തകർക്കാതെ തന്നെ പുരോഗമനശക്തികൾ ഏല്പിച്ച ആഘാതങ്ങളെ ആഗിരണം ചെയ്യാനുള്ള പ്രതലമായ ജാതി നിലകൊണ്ടു.' ജനാധിപത്യരാഷ്ട്രീയവും ജാതിവ്യവസ്ഥയും തമ്മിലുള്ള പ്രതിപ്രവർത്തനം രണ്ടുതരം ഫലങ്ങൾ ഉളവാക്കിയെന്ന് രജനി കോത്താരി തുടർന്ന് അഭിപ്രായപ്പെടുന്നു: ഒന്നാമതായി രാഷ്ട്രീയ അണിചേരലിന് രാഷ്ട്രീയമായും സംഘടനാപരമായും ഉള്ള അടിസ്ഥാന നേതൃത്വത്തിന് ജാതിസമ്പ്രദായം അവസരം നല്കി. രണ്ടാമതായി, പ്രാദേശിക അഭിപ്രായത്തിന് പ്രാധാന്യം നൽകാൻ നേതൃത്വം നിർബന്ധിക്കപ്പെടുകയും അധികാരത്തിനുവേണ്ടിയുള്ള അവകാശവാദങ്ങളെ സംബന്ധിച്ച് നിലനില്ക്കുന്ന പൊതു അഭിപ്രായത്തിൽ നിന്നും സൂചനകൾ ഉൾക്കൊള്ളാനും പരമ്പരാഗത രീതിയിൽ രാഷ്ട്രീയ മത്സരം സംയോജിപ്പിക്കാനും അതുവഴി, സാമ്പത്തിക-രാഷ്ട്രീയ ലക്ഷ്യങ്ങൾക്കുവേണ്ടി സംഘടിപ്പിക്കാനും കഴിഞ്ഞു....രാഷ്ട്രീയവും സമൂഹവും തമ്മിൽ അടുക്കാനും അതുവഴി ഒരു പുത്തൻ സമ്മിശ്രരൂപം കൈവരിക്കാനും ഇടയായി.'

* ഇന്ത്യൻരാഷ്ട്രീയത്തിൽ ജാതി
—രജനി കോത്താരി

5.7 കോത്താരി തുടരുന്നു: "അഭ്യുന്നതകാംക്ഷികളായ ജാതികൾക്ക് സാമൂഹ്യ ഉന്നതിക്കും സ്ഥാനലബ്ധിക്കും മറ്റു സാദ്ധ്യതകൾ ഉണ്ടായിരുന്നുവെങ്കിൽ, അവ രാഷ്ട്രീയത്തിൽ ഇത്രമാത്രം ആകൃഷ്ടരാകുമായിരുന്നോ എന്ന കാര്യം സംശയാസ്പദമാണ്. കീഴ്ജാതികൾക്ക് സാമൂഹ്യസംവിധാനങ്ങളിലൂടെ കൈവരിക്കുവാൻ കഴിയാതിരുന്നത് രാഷ്ട്രീയത്തിലൂടെ നേടിയെടുക്കാനുള്ള സാദ്ധ്യത പ്രദാനംചെയ്തു."

5.8 വിവിധ ജാതികളും ജാതിഗ്രൂപ്പുകളും അധികാരക്കളിയിൽ പങ്കാളികളാകുന്ന രീതി രാഷ്ട്രീയപ്രവർത്തനത്തിൻെറ തോതനുസരിച്ചാണ് "സംസ്ഥാനതലത്തിൽ അല്ലെങ്കിൽ ജില്ലാതലത്തിൽപോലും ചെറു വിഭാഗങ്ങൾ പ്രവർത്തനോന്മുഖമാകുന്നതിനുവേണ്ടി പരസ്പരം ലയിച്ചുചേരുന്നു. പരമ്പരാഗതമായ സാമൂഹ്യഘടനയിൽ ഇതിനുള്ള തലം നിലനില്ക്കുന്നതുകൊണ്ട് ഇത്തരം ലയനങ്ങൾ വളരെ എളുപ്പത്തിൽ നടക്കുന്നു. പിളർപ്പ് പണ്ടേതന്നെ നിലനില്ക്കുന്നതുകൊണ്ട് ഗ്രാമതലത്തിൽ ഒരു വലിയ വിഭാഗം വിഘടിക്കപ്പെടാനും ആ ഘടകങ്ങൾ തമ്മിൽ തമ്മിൽ എതിർക്കാനും ഇടയുണ്ട്."*

* ആധുനിക ഇന്ത്യയിലെ ജാതി–
എം. എൻ. ശ്രീനിവാസ്

5.9 ഇതുവരെ പറഞ്ഞതിൽനിന്നും ഭരണഘടനാ നിർമ്മാതാക്കൾ ജാത്യേതര സമൂഹം സൃഷ്ടിക്കാൻ തീരുമാനിച്ചിരുന്നിട്ടുപോലും, ദേശീയതലത്തിൽ പല പ്രധാനപ്പെട്ട തുറകളിലും ജാതിയുടെ പ്രാധാന്യം വർദ്ധിച്ചിട്ടുണ്ടെന്നു കാണാം. തെരഞ്ഞെടുപ്പു രാഷ്ട്രീയം മുഖ്യമായും എണ്ണങ്ങളുടെ കളിയായതുകൊണ്ട് ഈ വികാസം ഇത്തരം പ്രവർത്തനരീതിയിൽ അന്തർലീനമായിരുന്നു. രജനി കോത്താരി ചൂണ്ടിക്കാട്ടിയതുപോലെ 'തീച്ചയായും പരമ്പരാഗത രീതിയിൽ ആളുകളെ സമാഹരിക്കുന്നതിനും ബന്ധിപ്പിക്കുന്നതിനും ജാതി ഫലപ്രദമായ പങ്ക് വഹിക്കുന്നുണ്ട്. എന്നാൽ അതിർകടന്നതും അനിയന്ത്രിതവുമായ ഈ മാർഗ്ഗത്തിൻെറ ഉപയോഗം ആഴത്തിലാക്കാനും വിപുലമാക്കാനും മാത്രമെ ഉപകരിച്ചിട്ടുള്ളു എന്ന ദുഃഖസത്യം അവശേഷിക്കുന്നു. പാർലിമെൻറിലേക്കും സ്റ്റേററ് നിയമസഭകളിലേക്കുമുള്ള സ്ഥാനാർത്ഥി നിർണ്ണയത്തിൽ [ജാതിക്ക് എല്ലാ രാഷ്ട്രീയ പാർട്ടികളും നല്കുന്ന പ്രാധാന്യത്തെ വാസ്തവത്തിൽ പല രാഷ്ട്രീയ നിരീക്ഷകരും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഈ പ്രക്രിയ സ്വാതന്ത്ര്യസമരസേനാനികൾ ദേശീയ രംഗത്ത് അധീശത്വം പുലർത്തിയ സ്വാതന്ത്ര്യസമ്പാദനത്തിനു തൊട്ടുപിന്നാലെയുള്ള നാളുകളിൽ തന്നെ തലപൊക്കി.' 1951-ലെ തിരഞ്ഞെടുപ്പിൽ വളരെ ആഴത്തിൽ ജാതിപോരുകൾ ബീഹാറിൽ തലപൊക്കി. പ്രധാനപ്പെട്ട മൂന്നു ജാതികൾ: രജപുത്രർ(അന്നത്തെധനകാര്യ-ഭക്ഷ്യവകുപ്പുമന്ത്രി എ.എൻ. സിൻഹ നയിച്ചതു്)ഭൂവിഹാർ(അന്നത്തെമുഖ്യമന്ത്രി ഡോ. ശ്രീകൃഷ്ണസിൻഹ നയിച്ചതു്); കായസ്ഥർ (അന്നത്തെ റവന്യൂ—എക്സൈസ് മന്ത്രി കെ. ബി. സാഹ നയിച്ചതു്) എന്നിവയായിരുന്നു. തിരഞ്ഞെടുപ്പിൽ ജാതിയുടെ പ്രാധാന്യം കോൺഗ്രസ്സ് മുതലെടുത്തു. ഝാർഖണ്ഡ് എന്നപേരിൽ ഒരു ആദിവാസി സംസ്ഥാനം വേണമെന്ന ആവശ്യത്തിൽ നിന്നും ഗോത്രവിഭാഗങ്ങളെ അകററി നിർത്തുന്നതിന് രാജ്കുമാരി അമൃത്കൗറിനെ മുഖ്യമായും ക്രിസ്തുമതാനുയായികളായ ഗോത്രവർഗ്ഗങ്ങളുടെ വാസസ്ഥലങ്ങളിൽ പര്യടനം നടത്തിച്ചു.' *

* ആധുനിക ഇന്ത്യയിലെ ജാതി
—എം. എൻ. ശ്രീനിവാസ്

5:10 ആന്ധ്രയെ സംബന്ധിച്ച് ഹാരിസണിൻെറ താഴെ പറയുന്ന ഖണ്ഡിക ശ്രീനിവാസൻ ഉദ്ധരിക്കുന്നു:

'ഒരുദാഹരണത്തിന്, ആന്ധ്രയിൽ, യുദ്ധാനന്തര കാലഘട്ടത്തിൽ, രാഷ്ട്രീയചലനത്തിൽ ഹിന്ദുമതത്തിൻെറ നിയന്ത്രണം പ്രത്യേകം എടുത്തു പറയേണ്ടതാണ്. ഈ കാലയളവിൽ ജാതി വളരെ മൗലികമായ പങ്ക് വഹിച്ചിട്ടുണ്ട്. ഈ പരിശോധനതന്നെ ഫലത്തിൽ ഇന്ത്യയിലെ ജനപ്രതിനിധിസ്ഥാപനങ്ങളിലെ ജാതിയുടെ പങ്കിൻെറ ചരിത്രമാണ്.'

5.11 പ്രൊഫസർ ശ്രീനിവാസൻ തുടർന്നു പറയുന്നു: 'ആധുനിക മൈസൂരിൽ ജാതിസർവ്വവ്യാപിയാണ്. ആന്ധ്രയെ പോലെ, കോൺഗ്രസ്സ് രണ്ടു പ്രധാന ജാതികളാൽ നിയന്ത്രിക്കപ്പെടുന്നു. ഒന്ന് ലിംഗായത്തും മററൊന്ന് ഒക്കലിംഗായും. ലിംഗായത്ത്—ഒക്കലിംഗാമത്സരം ഏതൊരു പ്രശ്നത്തിലും പ്രതിഫലിക്കുന്നു—സർക്കാർ ജോലിക്കുവേണ്ടിയുള്ള നിയമനത്തിലായാലും, കോളേജിലെ സീററ് സംവരണത്തിലായാലും തദ്ദേശസ്ഥാപനത്തിലോ നിയമസഭയിലൊയുള്ള തിരഞ്ഞെടുപ്പിലൊ ആയാലും.' ഈ നിഗമനത്തിന് രണ്ടു ദശാബ്ദത്തിൻെറ പഴക്കമുണ്ടെങ്കിലും ഇപ്പോഴും ഈ കിടമത്സരത്തിൻെറ തെളിവ് കർണ്ണാടകത്തിൽ പര്യടനം നടത്തിയ കമ്മീഷൻ കണ്ടെത്തി.

5.12 ഉയർന്ന ജാതികളും താഴ്ന്ന ജാതികളും തമ്മിലുള്ള കിടമത്സരത്തിൻെറ ഒരു പ്രധാന പ്രതിഭാസമാണ് ഈ സമാഹരണ പ്രക്രിയക്കിടയിൽ രൂപംകൊള്ളുന്നജാതിസംഘടനകൾ. വിഘടിക്കുക എന്നതു് ജാതിസമ്പ്രദായത്തിൻെറ വളരെ പഴക്കം ചെന്നൊരു ലക്ഷണമായിരിക്കെ, ജാതികൾ സ്വജാതീയ ഉപഘടകങ്ങളായി വിഘടിച്ചുപോകാനുള്ള പ്രവണത ഉൾക്കൊള്ളുന്നതാണ്— സാമൂഹ്യ-രാഷ്ട്രീയ സ്വാധീനത്തിൽ ഉന്നം വെച്ചുകൊണ്ട് സമാനജാതികൾ ലയിച്ചുചേർന്ന് ജാതിസംഘടനകൾക്ക് രൂപം കൊടുക്കുന്നു. ഇതു് ഒരു പുത്തൻ പ്രതിഭാസമാണ്. ജാതികളുടെ ലയനത്തിൻെറ ഉല്പന്നവും മുഖ്യദല്ലാളുമാണ്....' ജാതിസമാഹരണത്തിൻെറ തോതു് രാഷ്ട്രീയപ്രവർത്തനത്തിൻെറഅളവിനോടു് ബന്ധി

ക്കപ്പെട്ടിരിക്കുന്നു എന്ന് ഞങ്ങൾ 5.8 ഖണ്ഡികയിൽ പ്രസ്താവിച്ചിട്ടുണ്ട്. രാഷ്ട്രീയ അധികാരം സ്വായത്തമാക്കുന്നതിനിടയിൽ ജാതിസംഘടനകൾ മുൻ നിയന്ത്രണങ്ങളെല്ലാം ലംഘിച്ചിരിക്കുന്നു. 'ഉത്തർപ്രദേശിലെ എല്ലാ അഹിർവംശജക്കുമായി അഹിർ-ക്ഷത്രിയമഹാസഭ രൂപീകരിച്ചിരിക്കുന്നു. അതുപോലെ ഇടയജാതിക്കാരുടെ സംഘടനയായ അഖിലേന്ത്യാ യാദവ മഹാസഭ ഇന്ത്യയിൽ മൊത്തത്തിൽ പ്രവർത്തിക്കുന്നു. ജാതിസംഘടനകളുടെ പ്രവർത്തന യൂണിററുകൾ എക്കാലത്തും ഇതിനേക്കാൾ വളരെ ചെറുതായിരുന്നു: ഈ അടുത്ത കാലംവരെ ബൃഹത്തായ ജാതിസംഘടനകൾ അസാധാരണമായിരുന്നു.'*

---

* ആധുനിക ഇന്ത്യയിലെ ജാതി
—എം. എൻ. ശ്രീനിവാസ്

5.13 വാസ്തവത്തിൽ രാഷ്ട്രീയ പ്രവർത്തനത്തിലെ പ്രധാന കൈവഴിയായി നിലനില്ക്കുന്നതു് തനതു ജാതികളല്ല, ജാതിസംഘടനകളാണ്. 'ഗ്രാമങ്ങളിലും മററുസ്ഥലങ്ങളിലും സമാനമായതും എന്നാൽ വിഘടിച്ചുനില്ക്കുന്നതും ഒററപ്പെട്ടതുമായ ജാതികളെ തുല്യവ്യക്തിത്വമുള്ള സംഘടനകളിൽ സമാഹരിക്കുകവഴി ജാതി സംഘടനകൾ ജനാധിപത്യരാഷ്ട്രീയത്തിൽ വളരെ പ്രധാനപ്പെട്ട സംഭാവനകൾ നൽകിയിട്ടുണ്ട്. ആശയവിനിമയത്തിന് കളമൊരുക്കിക്കൊണ്ടും പ്രാതിനിധ്യം വഹിച്ചുകൊണ്ടും നേതൃത്വം നൽകിയുമാണ് ഇതു് സാധിച്ചതു്.'*

5.14 ഇന്ത്യയിൽ പ്രവർത്തിക്കുന്ന ജാതിസംഘടനകളുടെ വലിപ്പവും പ്രവർത്തിപഥവും വളരെ വിശാലമാണ്. രജപുത്രർ, താക്കൂർ, കായസ്ഥർ, യാദവർ, ജാട്ടുകൾ തുടങ്ങിയ പ്രധാന ജാതികൾ സ്വജാതിഗണങ്ങളുമായി രാജ്യാന്തരബന്ധം സ്ഥാപിച്ചിട്ടുണ്ട്. മററുപ്രധാന പ്രാദേശിക ജാതികളായ കമ്മകൾ, റെഡ്ഡികൾ, വൊക്കലിംഗാകൾ, ലിംഗായത്തുകൾ, നാടാർ, ഈഴവർ, മഹർ, മറാത്തകൾ തുടങ്ങിയ ജാതികൾക്ക് പ്രാദേശികമായ സംഘടനകളും സമ്മർദ്ദ ഗ്രൂപ്പുകളുമുണ്ട്.

5.15 ജാതിയുടെ പ്രവർത്തനമണ്ഡലം ഗ്രാമത്തിൽനിന്നും സമാനമായ മേഖലകളിൽ നിന്നും സംസ്ഥാനതലത്തിലേക്കോ, അഖിലേന്ത്യാ തലത്തിലേക്കോ വികസിച്ചിരിക്കുന്നതുകൊണ്ട് ജാതിയുടെ നാളിതുവരെയുള്ള പരമ്പരാഗതമായ വിഘടനാത്മകമായ സ്വഭാവം കൈയ്യൊഴിഞ്ഞിരിക്കുന്നുവെന്നും പ്രതീക്ഷാനിർഭരമായ വിധത്തിൽ നാം ദേശീയ ഉദ്ഗ്രഥനത്തിലേക്ക് മുന്നേറിക്കൊണ്ടിരിക്കുകയാണെന്നും ഉള്ള തോന്നലുണ്ടായേക്കാം. യാതൊന്നിനും സത്യത്തിൽ നിന്ന് അകന്നിരിക്കാനാവില്ല. ആധുനീകതയുടെ ശക്തികൾക്ക് ചിലയിടങ്ങളിൽ പഴയജാതിബന്ധങ്ങളെ അയവാർന്നതാക്കുന്നതിനും, പരമ്പരാഗത ജാതീയവിലക്കുകളെ ദുർബലപ്പെടുത്തുന്നതിനും കഴിഞ്ഞിട്ടുണ്ടെന്നതിന് തർക്കമില്ല. എന്നാൽ ഇതുമൂലം ജാതിസമ്പ്രദായത്തിന് ബലക്ഷയം വന്നിട്ടുണ്ട് എന്ന് അർത്ഥമാകുന്നില്ല.

---

* ജാതി–വിഘടനവും ലയനവും
—ആർ. എൽ. ഹാർഡ്ഗ്രാവേ

* ജാതി–വർഗ്ഗം, രാഷ്ട്രീയം
—അനിത് ഭട്ട്.

* പാരമ്പര്യത്തിന്റെ ആധുനികത
—എൻ. എ. റുഡോൾഫ്

5.16 മുമ്പ് സൂചിപ്പിച്ചതുപോലെ ജാതിസമ്പ്രദായത്തിന് വലിയ തിരിച്ചടി ഉണ്ടായിട്ടുണ്ട്. സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിലെ മാററങ്ങളുടെ ഫലമായി ജാതീയതയുടെ തകർച്ചയിലല്ല, ഊന്നലിലാണ് കാര്യമായ മാററം സംഭവിച്ചതു്. ജാതിസംഘടനകളുടെ യഥാർത്ഥരൂപത്തെ ഇ. എം. എസ് പറയുന്നതു്. "ജന്മിത്വത്തിനെതിരെ പോരാടാൻ ആധുനിക സമൂഹം അണിനിരന്നതിന്റെ പ്രാഥമികരൂപം എന്നാണ്. "ഈ ജാതിസംഘടനകൾ കർഷകരുടെ വർഗ്ഗസംഘടനകളല്ല. ജനങ്ങളിൽ പൊതുവെയും, കാർഷികവിഭാഗങ്ങളിൽ പ്രത്യേകിച്ചും, ഇതു് ജാതീയമായ തൊട്ടുകൂടായ്മയെ മൂടിവെയ്ക്കുന്നു. അതുകൊണ്ട് ഒരു വർഗ്ഗമായി അണിനിരക്കണമെങ്കിൽ കർഷകവിഭാഗങ്ങളിലുള്ള ജാതിസംഘടനകളുടെ പിടി തകർക്കണം."*

ഇതേ വിഷയത്തെക്കുറിച്ച് റുഡോൾഫ് ഇങ്ങനെ പ്രതിപാദിക്കുന്നു. "ജാതികളുടെ പാരമ്പര്യസിദ്ധമായ അധികാരവും പ്രവർത്തനങ്ങളും ചുരുങ്ങിവരികയാണ്. എന്നാൽ രാഷ്ട്രീയാധികാരം കയ്യാളുന്നവരെ സ്വാധീനിച്ചോ, നിയന്ത്രിച്ചോ, അവസരങ്ങളും വിഭവങ്ങളും, സ്ഥാനമാനങ്ങളും നേടുന്നതിനുള്ള ജാതിസംഘടനകളുടെ ശേഷി ബലപ്പെടുകയും, അതിന് പുതിയ രൂപത്തിലും വർദ്ധിച്ച തോതിലും അത്തരം ശക്തികളോട് കൂറുപുലർത്തുന്നതിനുള്ള താല്പര്യം കാണിക്കുകയും ചെയ്യുന്നു."

---

* കേരളത്തിന്റെ ദേശീയപ്രശ്നം.
—ഇ. എം. എസ്സ്.

5.17 മുകളിൽ ചൂണ്ടിക്കാണിച്ച വസ്തുതകൾ ഹിന്ദുസമുദായത്തിന്റെ സാമൂഹ്യസംഘടനയായ ജാതിയുടെ തകർച്ചയെ കാണിക്കുന്നുവെന്ന് തിടുക്കം പിടിച്ച തീരുമാനത്തിലെത്തുന്നതിനെതിരെ താക്കീതു നൽകുന്നു. സാമൂഹ്യവൽക്കരണത്തിന്റെ തോതു് വർദ്ധിക്കുന്നുണ്ട്. ജാതിയുടെ പരമ്പരാഗതമായ ചില സവിശേഷതകൾക്ക് അനിവാര്യമായും മങ്ങലേററിട്ടുണ്ട്. പക്ഷേ, ജാതിമാമൂലുകളിൽ നഷ്ടപ്പെട്ടതു്, രാഷ്ട്രീയത്തിൽ നേടിയെടുക്കുന്നുണ്ട്. ഇതു് അധികാരസമീകരണത്തിൽ മുന്നോക്ക–പിന്നോക്ക ജാതികൾ തമ്മിൽ ചില നീക്കുപോക്കുകൾക്ക് ഇടനൽകിയിട്ടുണ്ട്. അതുമൂലം സാമൂഹ്യസംഘർഷത്തിന്റെ ആക്കം വർദ്ധിച്ചിരിക്കുകയാണ്. ഈ സംഘർഷങ്ങൾ സമൂഹസത്തയെ കീഴ്പ്പെടുത്തുമോ, അതോ ആന്തരികമായ നീക്കുപോക്കുകളിലൂടെ രാജ്യത്തിന് പരിഹരിക്കുവാൻ കഴിയുമോ എന്നതു് സവർണ്ണ ഭരണവിഭാഗങ്ങൾ ചരിത്രപരമായി അടിച്ചമർത്തപ്പെട്ടുന്നവരുടെയും പിന്നോക്കവിഭാഗങ്ങളുടെയും ന്യായമായ ആവശ്യങ്ങളെയും അഭിലാഷങ്ങളെയും കണ്ടറിഞ്ഞു് കൈകാര്യം ചെയ്യുന്നതിനനുസരിച്ചിരിക്കും.

(മണ്ഡൽകമ്മീഷൻറിപ്പോർട്ട് ഒന്നാംവാല്യം ഭാഗം അഞ്ച്)

# പുത്രകാമേഷ്ടിയാഗം നാടിനാപത്ത്

## കെ. ജി. സിദ്ധാർത്ഥൻ

പത്രമാദ്ധ്യമങ്ങളിലൂടെ വൻ പ്രചരണ കോലാഹലങ്ങളോടെ എറണാകുളത്ത് മെയ് 2 മുതൽ 9 വരെ നടക്കുന്ന പുത്രകാമേഷ്ടിയാഗത്തിന്റെ ഒരുക്കങ്ങൾ ആരംഭിച്ചിരിക്കുന്നു. കാർഡ് (സെൻറർ ഫോർ അസ്ട്രോളജിക്കൽ റിസേർച്ച് ആൻറ് ഡവലപ്മെൻറ്) ആണ് യാഗത്തിന്റെ സംഘാടകർ. മഹാകവി അക്കിത്തം നമ്പൂതിരിപ്പാട്, റിട്ട. ജസ്റ്റിസ് പി. ജാനകിയമ്മ, സി. രാജരാജവർമ്മ തുടങ്ങിയവരാണ് യാഗത്തിന്റെ ഉപദേഷ്ടാക്കൾ. മാതാ അമൃതാനന്ദമയി മുഖ്യ രക്ഷാധികാരിയും.

മറന്നുകിടക്കുന്ന വളരെ പുരാതനവും, വിശുദ്ധവും, വിപുലവുമായ ഫലസിദ്ധിയുണ്ടാക്കുന്നതുമായ [illegible] കർമ്മമാണ് അയ്യായിരം കൊല്ലത്തെ ഇടവേളക്കുശേഷം തങ്ങൾ അനുഷ്ഠിക്കുന്ന യാഗമെന്ന് സംഘാടകർ ഓർമിപ്പിക്കുന്നു. ഭാരതത്തിന്റെ ദേശീയ പ്രതിപുരുഷനെന്ന് ഹിന്ദുത്വവാദികൾ വിശേഷിപ്പിക്കുന്ന രാമന് ജന്മംകൊടുത്ത യാഗമാണിത്. ദശരഥമഹാരാജാവിന്റെ അനുഭവമാണ് യാഗഫലത്തിലുള്ള ഉറപ്പ്. ജാതി–മത ഭേദമന്യേ കുട്ടികളുണ്ടാകാവുന്ന പ്രായപരിധിയിലുള്ള, യാഗത്തിൽ പങ്കെടുക്കുന്ന ദമ്പതികൾക്ക് ഒരാൺ കുട്ടി തീർച്ചയായും ജനിക്കുമെന്ന് വേദങ്ങളെ സാക്ഷിനിർത്തി സംഘാടകർ പറയുന്നു. പ്രമേഹം, രക്തസമ്മർദ്ദം, തളർവാതം, പാക്കിൻസൺ ഡിസീസ്, കൈവിറയൽ, ആസ്മ, ഹൃദ്രോഗം തുടങ്ങി ഒട്ടനവധി രോഗങ്ങൾ യാഗത്തിൽ പങ്കെടുക്കുകവഴി ഭേദപ്പെടുകയും ചെയ്യും. ഫലപ്രാപ്തിക്കാവശ്യമായിട്ടുള്ളത് വിശ്വാസവും, അനുഷ്ഠാനവും, ആഹാരക്രമങ്ങൾ പാലിക്കലുമാണ്. 70-75 ലക്ഷം രൂപയാണ് യാഗത്തിന്റെ ചെലവ്.

ഉത്തരം പ്രസ്താവനകളുടെ അശാസ്ത്രീയത അറിഞ്ഞുകൂടാത്തവരല്ല യാഗത്തിന്റെ സംഘാടകരെന്ന കാര്യം ആദ്യമേതന്നെ ചൂണ്ടിക്കാണിക്കട്ടെ. അതുകൊണ്ടുതന്നെ ഇവിടെ പറയുന്ന കാര്യങ്ങളുടെ സാദ്ധ്യാസാദ്ധ്യതകളിക്ക് കടക്കേണ്ടതില്ല. ഒരാൾക്ക് ശുദ്ധ അസംബന്ധമെന്നോ ഭ്രാന്തെന്നോ വിളിച്ച് ഇതിനെ തള്ളിക്കളയാവുന്നതാണ്. കുണ്ടൂരിൽ യാഗം നടക്കുമ്പോൾ, നമ്മുടെ മഹത്തായ സാംസ്കാരിക പൈതൃകങ്ങളെ ആധുനിക ശാസ്ത്ര സാങ്കേതിക വിദ്യകളുടെ സാന്നിദ്ധ്യത്തിൽ പരീക്ഷണ നിരീക്ഷണ വിധേയമാക്കി. അതിൽനിന്ന് രത്നങ്ങൾ കൊ[illegible]ടുക്കുവാനുള്ള ഒരു ശ്രമമാണ് അതിരാത്രമെന്നാണ് അതിന്റെ സംഘാടകർ പറഞ്ഞിരുന്നത്. കാലാവസ്ഥയെക്കുറിച്ചും, അന്തരീക്ഷ ഊഷ്മാവിനെക്കുറിച്ചും, മഴയെ കുറിച്ചും, മൃഗങ്ങളുടെ സ്പന്ദനങ്ങളെ കുറിച്ചുമെല്ലാം പഠനം നടക്കുന്നുണ്ടെന്ന് പ്രചരിപ്പിക്കപ്പെട്ടു. എന്നാൽ അന്ന് മാനം നോക്കിയിരുന്നവക്ക് എന്ത് സംഭവിച്ചുവെന്നുപോലും പറയുവാൻ അതിരാത്രത്തിന്റെ സംഘാടകരെ പിന്നീട് കാണുകയുണ്ടായില്ല.

എന്തിനാണ് ഇത്തരം യാഗങ്ങളും യജ്ഞങ്ങളും ഇന്ന് പുനർജനിപ്പിക്കുന്നത്? ഏററവും പ്രാകൃതവും, അപരിഷ്കൃതവുമായ ഇത്തരം ആചാരങ്ങൾക്കും അനുഷ്ഠാനങ്ങൾക്കും ഇന്ന് എന്ത് പ്രസക്തിയാണുള്ളത്? ആധുനിക മനുഷ്യന്റെ പ്രാഥമികമായ വൈജ്ഞാനിക ധാരണകൾക്കെതിരെപോലും കൊഞ്ഞനം കുത്തുന്ന ജനനസങ്കല്പങ്ങളും, വൈദ്യസങ്കല്പങ്ങളുമെല്ലാം പുനരാവാഹിക്കുന്നത് എന്തിനാണ്? പുത്രനെയും പുത്രിയെയും തുല്യരായി കാണുന്ന ആധുനിക മനസ്സിന് എങ്ങനെയാണ് പുത്രകാമേഷ്ടിയിലൂടെ അനാവരണം ചെയ്യപ്പെടുന്ന നീതിബോധത്തെ ഉൾക്കൊള്ളാനാവുക? ആര്യപൗരോഹിത്യ മേധാവിത്വത്തിന്റെ —ബ്രാഹ്മണിസം സർവ്വാധിപത്യ താല്പര്യങ്ങളുടെയും പശുമാംസക്കൊതിയുടെയും, ധനസമ്പാദനത്തിന്റെയും മുഖ്യോപാധിയായിരുന്ന യജ്ഞങ്ങളും യാഗങ്ങളുമെന്നത് ആക്കാണ് അറിഞ്ഞുകൂടാത്തത്. മനുഷ്യസമൂഹത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിൽ അവർ വിസ്മൃതിയിലേക്ക് വലിച്ചെറിഞ്ഞ ബിഭത്സമായ ഇത്തരം ആചാരാനുഷ്ഠാനങ്ങളെ പുനരുജ്ജീവിപ്പിക്കുന്നവരുടെ മൗലികമായ താല്പര്യങ്ങളെന്താണ്?

1990 ഏപ്രിൽ മെയ്മാസത്തിൽ കുണ്ടൂരിൽ അതിരാത്രം നടക്കുമ്പോൾ ഞങ്ങൾ ചൂണ്ടിക്കാണിക്കുകയുണ്ടായി: സമീപകാലത്ത് കേരളത്തിൽ ഒന്നിനു പുറമെ മറെറാന്നായി യാഗങ്ങളും യജ്ഞങ്ങളുമെല്ലാം നടക്കുകയാണ്. അക്ഷരം പ്രചരിപ്പിക്കുന്നതുപോലും 'സാക്ഷരതയജ്ഞം' എന്ന നിലയിൽ ചിത്രീകരിക്കുന്ന, യജ്ഞാഭിമുഖ്യത്തിന്റെ ഒരു തലം വളർന്നുവന്നു കഴിഞ്ഞിരിക്കുന്നു. ബ്രാഹ്മണാധിപത്യത്തെ വിളിച്ചറിയിക്കുന്ന യജ്ഞങ്ങളും, പ്രതികവല്ക്കരണവും, മൂല്യപുനർ നിർണ്ണയനവുമെല്ലാം സാർവ്വത്രികമായിക്കഴിഞ്ഞിരിക്കുന്നു. പ്രത്യക്ഷത്തിൽ നിരുപദ്രവമെന്നു തോന്നിക്കുന്ന ഇത്തരം സംരംഭങ്ങളിലൂടെ പതിനായിരക്കണക്കിനാളുകളെ അണിനിരത്തുവാൻ പ്രാപ്തരായിക്കഴിഞ്ഞ ബ്രാഹ്മണ മേധാവിത്വശക്തികളെ അധികമാരും ഗൗരവമായി കാണുന്നില്ല. ഓങ്കാരങ്ങളുടെയും, വേദമന്ത്രോച്ചാരണങ്ങളുടെയുമെല്ലാം അന്തരീക്ഷത്തെ ചോരയുടെ മണമുള്ളതാക്കി മാററുവാൻ കഴിയുന്ന അവസ്ഥയും സൃഷ്ടിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. യാഗത്തിന്റെ പ്രചരണാർത്ഥം മൂകാംബികയിൽനിന്നും ആരംഭിച്ച 'വേദസമൂഹാർച്ചനാ യാത്രകൾ' ശ്രദ്ധിക്കുക, ബി. ജെ. പിയും, വിശ്വഹിന്ദു പരിഷത്തും, ആർ. എസ്. എസ്. പ്രവർത്തകരുമെല്ലാം വഴിനീളെ ഇതിനെ സ്വീകരിക്കുകയും ഊർജ്ജം പകരുകയും ചെയ്യുന്നതു കാണാം. കേരളത്തിലെ പ്രബലമായ രാഷ്ട്രീയ സാമൂഹ്യശക്തികളും, പുരോഗമനശക്തികൾ എന്നറിയപ്പെടുന്നവപോലും ഇതിനോടു സ്വീകരിക്കുന്ന അലംഭാവപൂർണ്ണവും നിഷ്ക്രിയവുമായ സമീപനം സൂചിപ്പിക്കുന്നത് അവരും ഇതിനെ തുറന്നെതിർക്കുവാൻ തയ്യാറല്ലയെന്നാണ്. പിന്നെയും ആപത്സൂചകമായ ഹൈന്ദവ സംഗമങ്ങളും, സാംസ്കാരിക– ആത്മീയ–തീർത്ഥയാത്രകളും, ഏകതായാത്രകളുമെല്ലാം പലതു കഴിഞ്ഞു.

കേരളം ഇന്ന് യഥാർത്ഥത്തിൽ കണ്ടെത്തിയിട്ട് സ്വയം നഷ്ടപ്പെട്ടവരുടെ ഒരു സമൂഹമാണ്. സ്വാതന്ത്ര്യത്തിന്റെയും, ജനാധിപത്യത്തിന്റെയും, മതേതരത്വത്തിന്റെയും സങ്കല്പങ്ങൾ ഇവിടെ നാമ്പെടുത്തു വരികയായിരുന്നു. എന്നാൽ നവകൊളോണിയൽ ആധിപത്യവും, സവർണ്ണ ജാത്യാധിപത്യവും, ഹൈന്ദവ രാഷ്ട്രവാദവുംകൊണ്ട് അതിനെ പകരം

വെക്കുന്ന രാഷ്ട്രീയ ശക്തികൾ ഇന്ന് മുൻകയ്യ് നേടിക്കൊണ്ടിരിക്കുകയാണ്. അവർക്ക് സ്വാതന്ത്ര്യം എന്നാൽ സാമ്രാജ്യത്വ സേവയാണ്. ജനാധിപത്യമെന്നാൽ അധഃസ്ഥിതരുടെയും സ്ത്രീകളുടെയും ഉണർവ്വുകളെ തടഞ്ഞുനിർത്തുകയെന്നതാണ്. മതേതരത്വമെന്നാൽ ഹിന്ദുത്വത്തിലേക്ക് എല്ലാവഴികളുമൊന്നിക്കുന്ന ആചാരാനുഷ്ഠാന നിഷ്ഠമായൊരു മതത്തിന്റെ—നൂററാണ്ടുകൾക്കുമുമ്പ് അത് ബ്രാഹ്മണമതമായിരുന്നു—തിരിച്ചുവരവാണ്. അതിനുള്ള അരങ്ങൊരുക്കമാണ് സാമൂഹ്യജീവിതത്തിന്റെ നാനാതുറകളിലുമിന്ന് നടക്കുന്നത്. ചിന്തയിലും, പ്രവർത്തനങ്ങളിലും, ആസ്വാദനത്തിന്റെ തലങ്ങളിൽ പോലും ഇതുകാണാം. തന്നെയും താൻ ഉൾക്കൊള്ളുന്ന സാമൂഹ്യജീവിതത്തെയും മാററിതീർക്കുന്ന സ്വയം കണ്ടെത്തിയ വ്യക്തികളെയും പ്രസ്ഥാനങ്ങളെയും പോലും—ഇടതുപക്ഷ കമ്യൂണിസ്ററ് പ്രസ്ഥാനങ്ങൾ— മതാത്മകതയിലെക്കും, ആത്മീയതയിലേക്കും വെട്ടിച്ചുരുക്കുവാനും പരിമിതപ്പെടുത്തുവാനും ഇന്നതിനു കഴിയുന്നു. മഹാകവി അക്കിത്തത്തെ പോലെയുള്ള സുഖദുഃഖങ്ങളുടെയും നൈരാശ്യത്തിന്റെയും മററും മാററിതീക്കാനാകായ്മയുടെ ഉപാസകന്മാരായ വിധിവാദികളുടെയും, സനാതനികളുടെയും സുഖസ്വപ്ന കാലമാണിത്. ബ്രാഹ്മണ്യത്തിലേക്ക്, ബ്രഹ്മകല്പിതമായ വേദങ്ങളിലേക്ക്, പഴയ സുവർണ്ണയുഗത്തിലേക്ക് പിന്തിരിയുവാൻ അവർ ആവശ്യപ്പെടുന്നു. പുത്രകമേഷ്ടിയാഗത്തിന്റെയും ലക്ഷ്യം മറെറാന്നല്ല.

വൈദിക വിധിപ്രകാരം ദ്വിജന്റെകുത്തകയായിരുന്ന [illegible]ഗയജ്ഞാദികൾ ഇന്ന് ഒരു മുക്കുവസ്ത്രീയായ മാതാ അമൃതാനന്ദമയിയെപോലും മുഖ്യപങ്കാളിയാക്കുന്നുവെന്നത് പ്രത്യേകം ശ്രദ്ധേയമാണ്. യാഗത്തിന് ജാതിമതഭേദമില്ലെന്നും പ്രഖ്യാപിക്കുന്ന കലിയുഗവൈകൃതമെന്ന് വ്യാഖ്യാനമുണ്ടാകാം. ഉപനയന സംസ്കാരമില്ലാത്ത, പാപംപോക്കാൻ വേദമന്ത്രങ്ങളില്ലാത്ത, വ്രതധർമ്മാദികളും ഹോമശേഷം അവശേഷിച്ച അന്നംപോലും വിലക്കപ്പെട്ട, സകലതിനെയും അശുദ്ധമാക്കുന്ന യാഗകർമ്മങ്ങൾക്കിടയിലെ ശൂദ്രസാന്നിദ്ധ്യം ഇവിടെ അനുവദനീയമാണെന്നു മാത്രമല്ല, അവരാണ് യാഗോപദേഷ്ടാക്കളും നടത്തിപ്പുകാരും. അരമനകളും, രാജകൊട്ടാരങ്ങളും, വാണിജ്യസ്ഥാപനങ്ങളും, മുക്കുവക്കുടിലുകളും തമ്മിലുള്ള ഈ 'പുലബന്ധം' യഥാർത്ഥത്തിൽ എന്തിനെയാണ് സൂചിപ്പിക്കുന്നത്. ഇക്കാലമത്രയും ബ്രാഹ്മണാധിപത്യത്തിന്റെ കൊടിയ പീഡനങ്ങൾക്കിരയായവരിൽ നിന്നുള്ള ഇത്തരം ദത്തെടുക്കലുകൾക്ക് —അമൃതാനന്ദമയി — രക്തബന്ധങ്ങൾക്ക് അയിത്തം കല്പിക്കുന്ന ബ്രാഹ്മണ്യത്തിന് പകരമായിരിക്കുവാനാകുമൊ? ഒരിക്കലുമില്ല. എന്നാൽ മട്ടിതജാതികളെ ഒന്നടങ്കംതന്നെ സവർണ്ണതയിലേക്ക് നയിക്കുന്നുവെന്ന കപടബോധം സൃഷ്ടിക്കുവാനും, സവർണ്ണ-അവർണ്ണ വിഭജനത്തിന് ഹിന്ദുത്വത്തിൽ സ്ഥാനമില്ലെന്ന മിഥ്യാസങ്കല്പത്തിലേക്ക് അധഃസ്ഥിത—പിന്നോക്ക വിഭാഗങ്ങളെ ആൾക്കൂട്ടങ്ങളായി ആട്ടിത്തെളിക്കുവാനും, ഇതുവഴി കഴിയുന്നുണ്ടെന്നുള്ള കാര്യം നാം നിസാരമായികണ്ടുകൂടാ. ബ്രാഹ്മകല്പിതമായ വേദവാക്യങ്ങളോ, ദേവതുല്യരായ ഋഷിവചനങ്ങളോ ആവർത്തിക്കുകയല്ല യാഗ-യജ്ഞ പുനരുത്ഥാരകരുടെ താല്പര്യമെന്നത് ഇതിൽ നിന്ന് സ്പഷ്ടമാണല്ലൊ! മനുഷ്യന്റെ അബോധമനസ്സിനെ വശീകരിച്ചുണർത്തുന്ന ആദിമരൂപങ്ങളെ ചികഞ്ഞുകൊണ്ടുവരികയെന്നത് ഹിന്ദു പുനരുത്ഥാന വാദികളുടെ പ്രവർത്തന ശൈലികളിലൊന്നാണ്. ദശരഥനും, രാമനും, രാമനെ ജനിപ്പിച്ച യാഗവുമെല്ലാം ഇത്തരം രൂപങ്ങളാണ്. കേവലമായ വിശ്വാസങ്ങളും, ആത്മീയ പ്രചോദനങ്ങളുമെല്ലാം അതിനായവർ ഉപയോഗിക്കുന്നു. പൊള്ളിക്കുന്ന ഭൗതിക ജീവിത യാഥാർത്ഥ്യങ്ങളിൽ നിന്ന് മുങ്ങാംകുഴിയിടുന്നതിനുവേണ്ടി കാല്പനികമായൊരു മിഥ്യാലോകത്തെ അണിയിച്ചൊരുക്കി ജനങ്ങളുടെ മുമ്പിൽ പ്രതിഷ്ഠിക്കുന്നു. ഭൗതിക ലോകത്തിന്റെ മേലുള്ള തങ്ങളുടെ ചിരപുരാതനമായ സ്വച്ഛാധിപത്യം നിലനിർത്തുവാൻ പുത്തൻ ഹൈന്ദവ പൗരോഹിത്യ ശക്തികൾ നടത്തുന്ന കുത്സിതമായ ശ്രമങ്ങളല്ലാതെ മറെറാന്നുമല്ലിത്. സമൂഹത്തോടും സഹജീവികളോടും ബാദ്ധ്യതകളും കടപ്പാടുകളുമുള്ള ആധുനികസമൂഹത്തിലെ ഒരൊററ വ്യക്തിക്കും ഇത്തരം നീക്കങ്ങൾ കണ്ടില്ലായെന്നു നടിക്കുവാൻ കഴിയില്ല. അത്രമാത്രം വെറുക്കപ്പെടുകയും, തടയപ്പെടുകയും ചെയ്യേണ്ട ഒരു വിപത്താണിത്. ○

---

(പേജ് 2-ൽ നിന്ന് തുടർച്ച)

നെല്ലരിചോറു ഭക്ഷിക്കുന്ന ആദിവാസികൾ അതു ലഭ്യമല്ലാതെ കാട്ടുകിഴങ്ങുകളും, കായ്കനികളും, എന്തിന് ചീവിടുകളും ഒച്ചുകളുമെല്ലാം തിന്ന് ജീവൻ നിലനിർത്തുവാൻ വെമ്പുകയാണ്. കയ്യിലുള്ളവയെല്ലാം ഹുണ്ടികക്കാർക്കും മററും കിട്ടുന്ന വിലക്ക് വില്ക്കുന്നു. വീട്ടുപകരണങ്ങൾ, പാത്രങ്ങൾ, റേഷൻ കാർഡുകൾ, സ്ത്രീകളാണെങ്കിൽ അവരുടെ ശരീരം, നൊന്തുപ്രസവിച്ച കുഞ്ഞുങ്ങൾ—എല്ലാം. ഒരു റേഷൻ കാർഡിന് 15രൂപ ഒരു ചോരകുഞ്ഞിന് 50 രൂപ വരെ. ആദിവാസി മേഖലകളിൽ ഒരു കി. അരിക്ക് 8 രൂപ, ഒരു ലിററർ മണ്ണെണ്ണക്ക് 15–20 രൂപാ. റേഷൻ ഷാപ്പുകളിൽ മാസങ്ങളോളം ഇത്തരം സാധനങ്ങൾ എത്തിച്ചേരാറുമില്ല. ഇത്തരമൊരു സാഹചര്യത്തിൽ ത്രിപുരയിലെ തദ്ദേശവാസികളായിരുന്ന ആദിവാസികൾ കൂട്ടത്തോടെ അയൽ നാടുകളായ ബംഗ്ലാദേശിലേക്കും; ആസാമിലേക്കും മററും പലായനം ചെയ്യുവാനും തുടങ്ങിയിരിക്കുന്നു.

പ്രതികൂല കാലാവസ്ഥയും, വിളനാശങ്ങളും, മജ്ജുംദാർസർക്കാരിന്റെ ഭീകരമായ അഴിമതികളുമാണ് ഇത്തരമൊരു പ്രതിഭാസത്തിന്റെ കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നതെങ്കിലും, പരമ്പരാഗതമായ ജീവിതസാഹചര്യങ്ങളുടെ തകർച്ചയും, വമ്പിച്ച രീതിയിലുള്ള കുടിയേററങ്ങളും വെട്ടിപ്പിടുത്തങ്ങളുമായിരുന്ന മറെറവിടെയുമെന്നതുപോലെ ത്രിപുരയിലെ ആദിവാസികൾക്കും നേരിടേണ്ടിവന്നത്. സ്വന്തം അസ്തിത്വം ചോദ്യംചെയ്യപ്പെടുകയും വേരറുക്കപ്പെടുകയും ചെയ്ത ഒരവസ്ഥയായിരുന്നു ഇത്. ഇവിടെ ഒരു ജനവിഭാഗത്തെ സംബന്ധിച്ചിടത്തോളം കൂട്ടത്തോടെ മരണം വരിക്കുകയെന്നത് സ്വാഭാവികമായി തീരുന്നു. ഒറീസയിലെ കാളഹന്ദിയിൽ നിന്ന് സ്വന്തം കുഞ്ഞുങ്ങളെയും ഭാര്യമാരെയും വിററ് മരണത്തിന്റെ പിടിയിൽനിന്ന് കുതറി മാറുവാൻ ശ്രമിച്ചവർക്ക് ത്രിപുര ഒരു ചൂണ്ടുപലകയാണ്. അവർക്ക് മാത്രമല്ല, ഇന്ത്യയിലെ മുഴുവൻ ആദിവസി–ഗോത്രവർഗ്ഗവിഭാഗങ്ങൾക്കും. ആദിവാസി മേഖലകളിലെ 'വികസന' പ്രവർത്തനങ്ങൾ മന്ദഗതിയിലാവുകയോ, 'ക്ഷേമ' പ്രവർത്തനങ്ങളും ഉദ്ധാരണപ്രവർത്തനങ്ങളും നിറുത്തിവെക്കപ്പെടുകയോ ചെയ്യുന്നത് അവരുടെ നിലനില്പിന്റെ നേർക്കുള്ള പൊടുന്നനവേയുള്ള ഒരാഘാതമാണ്. ലോകബാങ്കിന്റെയും അന്തർദേശീയ നാണ്യനിധിയുടെയുമെല്ലാം സമ്മർദ്ദങ്ങൾ ഭരണാധികാകളെ അതിനു നിർബന്ധിക്കുകയാണ്. ഇതോടെ ഈ ജനവിഭാഗങ്ങൾ നേരിടേണ്ടി വരുന്ന വിപത്ത് ഊഹിക്കാവുന്നതേയുള്ളു. ○

# സവർണ്ണഫാസിസ്ററുകൾക്കെതിരെയുള്ള ഐക്യനിര

## എം. എം. അശോകൻ

കേരളത്തിലുടനീളം വർഗ്ഗീയവിഷം പരത്തിക്കൊണ്ട് എം. എം. ജോഷിയുടെ നേതൃത്വത്തിൽ കന്യാകുമാരിയിൽനിന്നും കാശ്മീരിലേക്ക് നീങ്ങിയ ഏകാത യാത്ര കേരളീയരെ ഒന്നടങ്കം ആശങ്കാകുലരാക്കുകയുണ്ടായി. ഹിന്ദുത്വവാദികൾ അയോദ്ധ്യയിലേക്ക് മുമ്പ് നടത്തിയ രഥയാത്രയുടെയും, കർസേവയുടെയും ഭീകരമായ ഓമ്മകളെ പുതുക്കിക്കൊണ്ട് സിറാജുന്നിസ എന്ന പെൺകുട്ടിയുടെ രക്തവും ജീവനും കവർന്നെടുത്തു കടന്നപോയ ഏകതായാത്ര സൃഷ്ടിച്ച വ്രണിതമായ കേരളീയ മനസ്സിൽനിന്നു്, പ്രത്യേകിച്ച് മദ്ധ്യകേരളത്തിൽ, ഉയർന്നുവന്നതായിരുന്ന സവർണ്ണ ഫാസിസ്റ്റുകൾക്കെതിരെയുള്ള കൂട്ടായ്മയുടെ ശബ്ദം. ജാതിസംവരണത്തെ അട്ടിമറിച്ചവർക്കും ബാബറി മസ്ജിദ് പിടിച്ചെടുത്തവർക്കും, ചാതുർവർണ്ണ്യത്തെ പുനർജീവിപ്പിച്ച് കേരളത്തെ വീണ്ടുമൊരു ഭ്രാന്താലയമാക്കി മാററുവാൻ തീരുമാനിച്ചവർക്കെതിരെ അധഃസ്ഥിതരുടെയും പിന്നോക്കക്കാരുടെയും, മതന്യൂനപക്ഷങ്ങളുടെയും, പുരോഗമനകാംക്ഷികളായ രാഷ്ട്രീയ ശക്തികളുടെയും പ്രാഥമികമായൊരു ചുവടുവെപ്പായിരുന്നു ഇതു്.

1991 ഡിസംബർ 29 ന് സവർണ്ണ ഫാസിസ്റ്റ് വിരുദ്ധ മുന്നണിയുടെ ആഭിമുഖ്യത്തിൽ എറണാകുളം ജില്ലയിലെ എടവനക്കാട്ട് വെച്ച് ഈ ദിശയിലുള്ള ആദ്യത്തെ സമ്മേളനം നടന്നു. അധഃസ്ഥിത നവോത്ഥാനമുന്നണി മുൻകയ്യെടുത്തു രൂപീകരിച്ച 'സവർണ്ണ ഫാസിസ്റ്റ്‌വിരുദ്ധമുന്നണി' സംഘടിപ്പിച്ച ഈ സമ്മേളനത്തിൽ 'മണ്ഡൽ മസ്ജിദ് പ്രശ്നങ്ങളുടെ ബാക്കിപത്രം' എന്ന വിഷയത്തെക്കുറിച്ച് കെ. എം. സലിംകുമാറും, ഇന്ത്യാചരിത്രവും സവണ്ണ ഫാസിസവും എന്ന വിഷയത്തെക്കുറിച്ച് അബ്ദുൽ വഹാബും പ്രഭാഷണങ്ങൾ നടത്തി വൈകിട്ട് സ: സി. എസ്. മുരളിയുടെ അദ്ധ്യക്ഷ്യതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ സ: കെ. വേണു (കേരള കമ്മ്യൂണിസ്റ്റുപാർട്ടി) അഡ്വ. തമ്പാൻ തോമസ് (ജനതാദൾ അഖിലേന്ത്യാ നിർവ്വാഹകസമിതിയംഗം) ഇ. എം. അബ്ദുറഹ്മാൻ എന്നിവർ സംസാരിച്ചു.

ജനുവരി 17, 18, 19 തീയതികളിൽ കേരളീയ യുവജനവേദി, പൗരാവകാശ ജനകീയസംഘടന, കേരള കമ്മ്യൂണിസ്റ്റുപാർട്ടി, സിമി. എസ്. ഐ. ഒ. എസ്സ്. എൻ. ഡി. പി, ഡി. എൽ. എഫ്. പ്രതികരണസംഘം തുടങ്ങിയ സംഘടനകൾ യോജിച്ച്, സവണ്ണഫാസിസ്റ്റ്‌വിരുദ്ധ ഐക്യവേദിയുടെ ആഭിമുഖ്യത്തിൽ മറെറാരു കൺവെൻഷൻ തൃശ്ശൂരിൽ നടന്നു കൺവെൻഷനിൽ അവതരിപ്പിച്ച കരടുരേഖ ചൂണ്ടിക്കാണിക്കുന്നതുപോലെ ഇന്ത്യ ഇന്നു നേരിടുന്ന ഏററവും വലിയ വെല്ലുവിളിയായ സവർണ്ണ ഫാസിസ്റ്റുകളുടെ നീക്കങ്ങൾക്കെതിരെ—ഇന്ത്യയിലെ ദേശീയ ഭാഷാ, സാംസ്കാരിക വൈവിദ്ധ്യങ്ങളെ മിഥ്യയാക്കിക്കൊണ്ട്' ഒരു സവർണ്ണ ഹിന്ദുരാഷ്ട്രം സ്ഥാപിക്കുവാനുള്ള നിഗൂഢമായ നീക്കം—അധഃസ്ഥിത, പിന്നാക്ക, ന്യൂനപക്ഷങ്ങളുടെയും പുരോഗമന ശക്തികളുടെയും ഐക്യമായിരുന്ന കൺവെൻഷൻെറ ഉന്നം. കൺവെൻഷൻെറ മുന്നോടിയായി ജനുവരി 13 ന് തെക്കേ ഗോപുരനടയിൽ സജ്ജീകരിച്ച ഏകലവ്യപീഠത്തിൽവെച്ച് അധ:സ്ഥിത പിന്നോക്ക മാപ്പിള കലാരൂപങ്ങൾ ആവിഷ്കരിക്കുകയുണ്ടായി. കലാപരിപാടികളുടെ ഉത്ഘാടനം ഡോ. ചുമ്മാർ ചൂണ്ടൽ നിർവ്വഹിച്ചു. തുടർന്നുള്ള ദിവസങ്ങളിൽ വിവിധ കലാപരിപാടികൾ ആവിഷ്കരിക്കുകയുണ്ടായി. 17-ാം തീയതി പ്രൊ. കെ. സച്ചിദാനന്ദൻെറ അദ്ധ്യക്ഷതയിൽ നടന്ന കൺവെൻഷൻ ദളിത് സാഹിത്യ അക്കാദമി കൺവീനർ വി. പ്രഭാകരൻ ഉത്ഘാടനം ചെയ്തു. ഹിന്ദുവർഗ്ഗീയതയാണ് ഇന്ത്യനേരിടുന്ന ഏററവും വലിയ വെല്ലുവിളിയെന്നും അതിനെതിരെ വിപുലമായ ഐക്യനിര ഉയർന്നുവരേണ്ടതുണ്ടെന്നും പ്രൊ. സച്ചിദാനന്ദൻ ചൂണ്ടിക്കാട്ടി. യോഗത്തിൽ ഡോ. കെ. കെ. രാഹുലൻ, എൻ. കെ. റഹിം, ടി. കെ. വാസു, ഷാജു അഗസ്റ്റിൻ ഡേവിഡ് വളർക്കാവ്, കെ. കെ. സാവിത്രി എന്നിവർ സംസാരിച്ചു. തുടർന്ന് അവർണ്ണ കലാകാരന്മാരെ ആദരിക്കുകയുണ്ടായി. 18-ാം തീയതി 'മണ്ഡൽ-മസ്ജിദ്-കാശ്മീർ പ്രശ്നവും ഇന്ത്യൻരാഷ്ട്രീയവും' എന്ന സെമിനാർ നടന്നു. മണ്ഡൽ-മസ്ജിദ്-കാശ്മീർ പ്രശ്നങ്ങളെ വിശകലനം ചെയ്തുകൊണ്ട് കെ. വേണു അധ:സ്ഥിത പിന്നോക്കവിഭാഗങ്ങൾക്കും, ന്യൂനപക്ഷങ്ങൾക്കും, ദേശീയസമൂഹങ്ങൾക്കും എങ്ങനെയാണ് സവർണ്ണഫാസിസ്റ്റുകൾ ഭീഷണിയായി മാറിയിരിക്കുന്നതെന്ന് വിശദീകരിച്ചു. പി. കെ. എം. ഇരിക്കൂർ, കെ. കെ. എസ്സ്. ദാസ്, വി. പ്രഭാകരൻ, യു. കലാനാഥൻ എന്നിവർ സെമിനാറിൽ സംസാരിച്ചു. വൈകുന്നേരം മുല്ലനേഴി അദ്ധ്യക്ഷത വഹിച്ച കവിസമ്മേളനത്തിൽ കെ. ജി. ശങ്കരപിള്ളയടക്കം പലരും പങ്കെടുത്തു. 19-ാം തീയതി 'ഇന്ത്യയിൽ സവർണ്ണഫാസിസത്തിൻെറ വളർച്ച' എന്ന വിഷയത്തെക്കുറിച്ചുള്ള സെമിനാറിൽ ഒ. അബ്ദുറഹ്മാൻ, കെ. എം. സലിംകുമാർ എ. എസ്. പ്രതാപ്സിംഗ്, കെ. മുരളി, എൻ. കെ. റഹിം എന്നിവർ സംസാരിച്ചു. വൈകുന്നേരം നഗരത്തിൽ ഐക്യവിളംബരജാഥയും, സിറാജുന്നിസാ നഗറിൽ (വിദ്യാർത്ഥികോണർ) പൊതു സമ്മേളനവും നടന്നു. തേറമ്പിൽ ശ്രീധരൻെറ അദ്ധ്യക്ഷതയിൽ നടന്ന യോഗം എം. കെ. രാഘവൻ ഉത്ഘാടനം ചെയ്യുകയും, പി. കെ. റഹിം, അഡ്വ. കെ. എസ് മധുസൂദനൻ, അഡ്വ. എസ്. രാജഗോപാലൻ, സി. എസ് ജോർജ്ജ്, ദിവാകരൻ പള്ളത്തു് തുടങ്ങിയവർ യോഗത്തിൽ പ്രസംഗിക്കുകയും ചെയ്തു.

ഏകതാ യാത്രയുടെ ഭാഗമായി സിറാജുന്നീസയുടെ കൊലപാതകത്തിലെത്തിയ സംഭവത്തിൽ ജുഡീഷ്യൽ അന്വേഷണം നടത്തണമെന്നും, പാന്നൂർ എസ്. ഐ. സോമനെ കൊലപ്പെടുത്തിയ കേസിൽ സുപ്രീം കോടതിയിൽ അപ്പീൽ സമർപ്പിക്കണമെന്നും, സംസ്കൃത സർവ്വകലാശാല തുടങ്ങാനുള്ള നീക്കങ്ങളിൽനിന്നു് സർക്കാർ പിന്മാറണമെന്നും അധ:സ്ഥിത-പിന്നോക്കവിഭാഗങ്ങൾ അവർണ്ണരായി പ്രഖ്യാപിച്ച് ഹിന്ദുമതത്തിൽനിന്നു് വേറിട്ടുനില്ക്കുന്ന വിഭാഗമായി സ്വയം രൂപംകൊള്ളണം എന്നും ഉള്ള പ്രമേയങ്ങൾ അംഗീകരിച്ചു.

## ലൈംഗികചൂഷണത്തിനു് ബാലികയെ 'മാതാ' ആക്കാൻ ശ്രമം.

### ജനരോഷം ഇരമ്പുന്നു

ആന്ധ്രയിലെ അരവീടു് മണ്ഡലത്തിലെ മരച്ചക്കുണ്ട ഗ്രാമത്തിൽ പന്ത്രണ്ടു വയസ്സുള്ള ഹരിജൻ ബാലികയെ ഭൂവുടമകളുടെ പൊതുസ്വത്തു് എന്ന നിലയിൽ 'മാതാ' ആയി അവരോധിക്കുന്നതിനെതിരെ ഹരിജൻ യുവാക്കളിൽനിന്നു് പ്രതിഷേധ കൊടുങ്കാറ്റുയർന്നു.

അസാധാരണരീതിയിൽ സുന്ദരിയായതിനാലാണത്രേ 'മാരി' എന്ന ബാലികയെ 'മാതാ' ആക്കിമാററാൻ ഏതാനും ഭൂവുടമകൾ ചേർന്നു തീരുമാനിച്ചതു്.

സുന്ദരികളായ യുവതീകളെ ഭഗവതിമാരാക്കി ലൈംഗികചൂഷണത്തിനു് വിധേയരാക്കുന്ന സമ്പ്രദായം ആന്ധ്രയിലെ ഗ്രാമപ്രദേശങ്ങളിൽ ഇന്നും പ്രമാണിമാരുടെ വിനോദമാണ്.

ദേവദാസി സമ്പ്രദായത്തിനു സമമാണിതു്. ഹരിജൻ ബാലിക പ്രായപൂർത്തിയായിക്കഴിഞ്ഞാൽ അവളോടൊപ്പം ആദ്യരാത്രി ചെലവഴിക്കുന്നതിനുള്ള അവകാശം ഉറപ്പിക്കുന്നതിനു് ഭൂവുടമകൾ ലേലംവിളി നടത്തിയതായും വിവരമുണ്ടു്.

'മാതാ' ആയി മാറിക്കഴിഞ്ഞാൽ ജാതി–വർണ്ണ വ്യത്യാസമെന്യെ ഏതു വീട്ടിലും കയറിച്ചെല്ലാം. ഇഷ്ടപ്പെട്ട ഏതു പുരുഷനുമായും ബന്ധപ്പെടാം. ഇതു് അലിഖിത നിയമമാണ്. അവൾ ഒരു വീട്ടിൽ കയറി പാർപ്പുറപ്പിച്ചാൽ സ്ഥലം വിടുന്നതുവരെ ആ വീട്ടിലെ സ്ത്രീകളെല്ലാം അവിടെനിന്നും മാറിനില്ക്കണം.

'മാതാ' അവരോഹണച്ചടങ്ങുകൾക്കും ബാലികയുടെ ചെലവിനുമായി ഭൂവുടമകൾ സംഭാവന പിരിക്കുന്നുണ്ടു്. അവൾക്കു് പ്രത്യേകമായി വീടു് പണിയിപ്പിക്കാനും ശ്രമം നടക്കുന്നു.

ദാരിദ്ര്യമാണ് മാരിയെ 'മാതാ' വാക്കാൻ പാവപ്പെട്ട കുടുംബത്തെ പ്രേരിപ്പിച്ചതു്. അമ്മയ്ക്കു് ഏറെ വിഷമമുണ്ടത്രേ. പ്രഭുക്കളുടെ വാഗ്ദാനം സ്വീകരിക്കുകയല്ലാതെ ജീവിക്കാൻ മാർഗ്ഗമില്ലെന്നുവന്നു. പ്രതിഫലമായി ഒരേക്കർ കുന്നിൻപ്രദേശവും 20000 രൂപയും ലഭിച്ചുവെന്നു പറയപ്പെടുന്നു. [redacted]

അതോടെ അച്ഛനമ്മമാർക്കു് അവൾ സ്വന്തമല്ലാതായി. ആദ്യ ചടങ്ങായി പ്രഭുക്കൾ ഒരു ഉരുളൻ മൺകുടത്തിൽ ചന്ദനവും മഞ്ഞളും ചാർത്തി അതിനെ ദേവതയായി പൂജിച്ചു് അവളുടെ കുടുംബത്തിനു് നൽകി നാലുമാസം മുമ്പായിരുന്നുവത്രെ ഈ ചടങ്ങു്.

ഇനി പ്രായപൂർത്തിയായാൽ അവളെ ഒരു കുളത്തിൽ കുളിപ്പിക്കും. പിന്നീടു് പരിശീലനത്തിനു് മറെറാരു മാതായുടെ അരികിൽ കൊണ്ടുപോകും. പരിശീലനത്തിനുശേഷം അവളെ ഘോഷയാത്രയായി പൊതുനിരത്തിലൂടെ നടത്തിക്കും. അതോടെ അവൾ 'പൂർണ്ണ മാതാ' ആയിമാറും.

ഹരിജൻ യുവാക്കൾ സമരം പ്രഖ്യാപിച്ചിരിക്കെ 'മാതാ'യുടെ ഭാവി എന്താകുമെന്നു് വ്യക്തമല്ല. ഏതായാലും അവളുടെ കുടുംബത്തെ ബഹിഷ്ക്കരിക്കുമെന്നു് യുവാക്കൾ പ്രഖ്യാപിച്ചിട്ടുണ്ടു്.

(1991 ഡിസംബർ 22, ഞായർ, മലയാള മനോരമ ദിനപ്പത്രം)

---

എന്നിരിക്കിലും കൺവെൻഷനുമായി ബന്ധപ്പെട്ട പഞ്ചമവർണ്ണ സദസ്, ഹരിജൻ പഞ്ചവാദ്യം, അവർണ്ണ കലാകാരന്മാരെ കച്ചതോർത്തു് കൊടുത്തു് ആദരിക്കൽ, അധ;സ്ഥിതർ ഹിന്ദുക്കളല്ലെന്ന പ്രമേയം തുടങ്ങിയ കാര്യങ്ങൾ പരിശോധനാവിധേയമാക്കേണ്ട കാര്യമാണ്. പഞ്ചമവർണ്ണമെന്നതു് ഹിന്ദുമതത്തിലെ തന്നെ അഞ്ചാമതൊരു വർണ്ണത്തെധ്വനിപ്പിക്കാൻ പോന്നൊരു പ്രസ്താവനയാണ്. ചരിത്രത്തിനു് നിരക്കുന്നൊരു പ്രസ്താവനയല്ലിതു്. എന്നാൽ പിന്നീടാകട്ടെ, തങ്ങൾ ഹിന്ദുക്കളല്ലെന്നു് പ്രഖ്യാപിക്കുന്നതിലൂന്നുന്നൊരു പ്രമേയം അംഗീകരിക്കുകയും ചെയ്യുന്നു. ഇതിലെ വൈപരീത്യം ശ്രദ്ധിക്കപ്പെടേണ്ടതാണ്. മാത്രമല്ല, യഥാർത്ഥത്തിൽ കേരളത്തിലെ അധ:സ്ഥിത–ആദിവാസി വിഭാഗങ്ങൾപോലും ഹിന്ദു, ക്രൈസ്ത്യൻ മതനുയായികളായിരിക്കുന്ന വർത്തമാനസാഹചര്യത്തെ ഇത്തരമൊരു പ്രമേയം ഒട്ടും പരിഗണിക്കുന്നില്ല. കേവല യുക്തിയുടെ അടിസ്ഥാനത്തിലുള്ള ഇത്തരം നീക്കങ്ങൾ അധ;സ്ഥിത-പിന്നോക്കവിഭാഗങ്ങളിൽനിന്നു് ഒററപ്പെടുന്നതിലേക്കു മാത്രമേ നയിക്കൂ. 'ഹരിജൻ'പോലെയുള്ള പദപ്രയോഗങ്ങൾ ഇന്ത്യയിലെമ്പാടും അധ:സ്ഥിതർ ഇന്നു് വെറുക്കപ്പെടുന്നതാണ് എന്ന കാര്യവും ഗൗരവമായി കാണേണ്ടതാണ്. അതുപോലെതന്നെ കച്ചതോർത്തു് നല്കി അധ:സ്ഥിത കലാകാരന്മാരെ ബഹുമാനിക്കുവാൻ ശ്രമിച്ചതും യഥാർത്ഥത്തിൽ അവഹേളിക്കുന്നതിനു തുല്യമായിരുന്നു. പഴയകാലത്തെ തമ്പുരാക്കന്മാർ നൽകുന്ന 'സന്തോഷം' പോലെയുള്ള ഔദാര്യങ്ങളെ ഓർമ്മിപ്പിക്കുന്ന ഒന്നായിട്ടാണ് ഇതു് തോന്നിയതു്.

ഇടുക്കി ജില്ലയിലെ തൊടുപുഴയിൽ അധ:സ്ഥിത നവോത്ഥാനമുന്നണി മുൻകയ്യെടുത്തു് മറെറാരു കൺവെൻഷനും ജനുവരി 25-നു് നടത്തുകയുണ്ടായി. വി. പി. സെയ്ദ് മുഹമ്മദിന്റെ അദ്ധ്യക്ഷതയിൽ നടന്ന കൺവെൻഷൻ തേറമ്പിൽ ശ്രീധരൻ ഉദ്ഘാടനം ചെയ്യുകയും 'സവർണ്ണ ഫാസിസവും ഹിന്ദുരാഷ്ട്രവാദവും' എന്ന വിഷയം ചർച്ച ചെയ്യപ്പെടുകയും ചെയ്തു. സ. കെ. കെ. രവിയുടെ അദ്ധ്യക്ഷതയിൽ വൈകിട്ടു നടന്ന പൊതുസമ്മേളനത്തിൽ പി. പി. സുലൈമാൻ റാവുത്തർ, കെ. എം സലിംകുമാർ, കെ. എ. ഇസ്മായിൽ, യൂസുഫ് ഉമരി, കെ. എച്ച്. യൂസഫ് മൗലവി തുടങ്ങിയവർ സംസാരിച്ചു. അതുപോലെ മദ്ധ്യകേരളത്തിൽ പലയിടങ്ങളിലും, സവർണ്ണ ഫാസിസ്റ്റുകൾക്കെതിരെയുള്ള സർവ്വകക്ഷി യോഗങ്ങളും പ്രചരണങ്ങളും നടക്കുകയുണ്ടായി.

○

# ജാതിസമ്പ്രദായത്തിന്റെയും അയിത്തത്തിന്റെയും സാമ്പത്തികശാസ്ത്രം

പരമ്പരാഗതമായി ഹിന്ദുസമുദായം ചാതുർവർണ്ണ്യത്തിലധിഷ്ഠിതമായ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ നാലു വർണ്ണങ്ങളായി തരം തിരിക്കപ്പെട്ടിരിക്കുന്നു. ഇന്ത്യയിലെ ജാതികളുടെ ബാഹുല്യം ഈ നാലുവർണ്ണങ്ങളുടെ സമ്മിശ്രിതങ്ങളിൽ നിന്നുണ്ടായതാണെന്ന് അംബേദ്ക്കർ വിശ്വസിച്ചു. നാലായി തരംതിരിക്കപ്പെട്ട ഈ വിഭജനത്തെ സാമൂഹ്യഘടനയുടെ ആദരണീയ രൂപങ്ങളാണെന്ന് വേദങ്ങൾ അനുശാസിച്ചിട്ടുണ്ട്; അംബദ്ക്കറിന്റെ കാലഘട്ടത്തിൽ ഈ വേദങ്ങൾ യുക്തിചിന്തയുടെ വെളിച്ചത്തിൽ വിലയിരുത്തപ്പെടുകയും നീതീകരണത്തിന്റെ പുതിയ രൂപങ്ങൾ കണ്ടെത്തപ്പെടുകയും ചെയ്തു. ജാതിയേയും ചാതുർവർണ്ണ്യത്തേയും പിൻതുണക്കുന്നവരുടെ വാദം ഇതായിരുന്നു; അത് ആ കാലഘട്ടത്തിലെ സാമ്പത്തിക സിദ്ധാന്തങ്ങൾക്കനുസൃതമായി നടത്തപ്പെട്ട തൊഴിൽ വിഭജനമാണ്. മഹാത്മാഗാന്ധിയെ പോലെയുള്ള ആളുകളും ഈ വീക്ഷണത്തോടനുഭാവമുള്ളവരായിരുന്നു. അതേസമയം നെസ് ഫീൽഡിനെ പോലെയുള്ള സമകാലീന പണ്ഡിതന്മാർ, തൊഴിലുകളുടെ അധമത്വവും മേന്മയും ആണ് ജാതീയശ്രേണി ഉണ്ടാക്കിയതെന്നുള്ള 'തൊഴിൽ പരമായ ഒരു ജാതിസിദ്ധാന്തം' സ്ഥാപിച്ചിട്ടുണ്ട്. അംബേദ്ക്കർ 'ജാതി ഉന്മൂലന'ത്തിൽ മേല്പറഞ്ഞ യുക്തികളുടെ രൂക്ഷവിമർശകനാകുകയും അദ്ദേഹത്തിന്റെ താക്കിക യുക്തികൾ കൃത്യമായി നിരത്തുകയും ചെയ്തു. ജാതി സമ്പ്രദായത്തിൽ വിഭജനം തൊഴിൽപരമായ വിഭജനമായിരുന്നില്ല: തൊഴിലെടുക്കുന്നവരുടെയിടയിലെ വിഭജനമായിരുന്നു. തൊഴിലാളികളെ തരംതിരിച്ചിട്ടുള്ളത് സ്വാഭാവികമായി അവരുടെ അഭിരുചികളുമായൊ അവർ ആർജ്ജിച്ചിട്ടുള്ള പ്രാവണ്യത്തിന്റെയൊ അടിസ്ഥാനത്തിനത്തിലല്ലാതെ ഒരു മുൻവിധിയുടെ അടിസ്ഥാനത്തിലായിരുന്നു. തൊഴിൽ വിഭജനം എന്ന ആശയത്തിൽ ഒരു തെറ്റുമില്ലാതിരിക്കെ, ലോകത്തിൽ പരിഷ്കൃതമായ ഒരു സമൂഹവും ജാതീയ അടിസ്ഥാനത്തിൽ തൊഴിലാളികളെ വിഭജിച്ചിട്ടില്ല. നെസ്ഫീൽഡിനെപോലെതന്നെ അംബേദ്ക്കറും വേദങ്ങൾക്കും ഉപനിഷത്തുകൾക്ക് മനുസ്മൃതമായി ചില മതപരമായ വിശ്വാസങ്ങളുടെ സ്വാഭാവികഉല്പന്നമാണ് ജാതിയെന്നു വാദിച്ചു. ഇതനുസരിച്ച്, തൊഴിലല്ല ജാതികൾക്കു കാരണം, മറിച്ച് തൊഴിലെടുക്കുന്നതിനു ജാതി അടിസ്ഥാനകാരണമായി മാറുകയാണുണ്ടായത്.

സാമ്പത്തിക വളർച്ചക്കും വികാസത്തിനും മുഖ്യതടസ്സം ജാതിയാണ് എന്ന് അംബേദ്ക്കർ വാദിച്ചു, ജാതിസമ്പ്രദായം അതാതു ജാതിക്കാരുടെ തൊഴിൽ സാമർത്ഥ്യങ്ങൾ അന്യജാതിയിൽ പെട്ടവരെ പഠിപ്പിക്കുവാൻ അനുവദിച്ചില്ല. ഒരാൾ ഒരു തൊഴിലിൽ എത്ര യോഗ്യനായിരുന്നുവെങ്കിൽ പോലും അയാളുടെ ജാതിക്കു താഴെയുള്ള ജാതിയുടെ തൊഴിലെടുക്കുവാൻ തയ്യാറായിരുന്നില്ല. ഈ യാഥാർത്ഥ്യം തൊഴിലിന്റെ ചലനാത്മകതയെ ചുരുക്കിക്കളയുന്നു; ജാതിസമ്പ്രദായം മൂലധനത്തിന്റെ ചലനാത്മകതയെയും ഇല്ലാതാക്കുന്നു; എന്തെന്നാൽ തൊഴിൽ പാരമ്പര്യമായി സ്വീകരിക്കപ്പെടുന്ന പാരമ്പര്യത്താൽ മുൻകൂട്ടി നിശ്ചയിക്കപ്പെട്ട ഒരു തൊഴിൽ രംഗത്തു മാത്രമേ ഒരു തൊഴിൽ സംരംഭകന് അയാളുടെ മൂലധനമിറക്കുവാൻ സാധിക്കുകയുള്ളു. ഇതിന്റെ ഫലമായി മൂലധനത്തിന്റെ നിശ്ചലാവസ്ഥ ഏററവും അനുകൂലമായ സാഹചര്യങ്ങളിൽ മൂലധനം നിക്ഷേപിക്കപ്പെടുന്നതിന് തടസ്സം നിന്നു. ജാതിസമ്പ്രദായം അദ്ധ്വാനത്തിന്റെയും മൂലധനത്തിന്റെയും ചലനാത്മകത ഒരുപോലെ നിശ്ചലമാക്കുകയും അതുവഴി സാമ്പത്തിക വികാസത്തെ തടസ്സപ്പെടുത്തുകയും ചെയ്യുന്നു. വിശാലമായ അർത്ഥത്തിൽ സാമ്പത്തിക വികാസത്തിന്റെ സത്ത മാററമാണ്; അത് സാമൂഹ്യ-സാമ്പത്തികഘടനയിൽ നിരന്തരംമാററം ആവശ്യപ്പെടുന്നു. ജാതിസമ്പ്രദായം പരമ്പരാഗത സാമൂഹ്യസാമ്പത്തികഘടനയെ ശാശ്വതമാക്കുകയും അതുവഴി സാമ്പത്തിക വികാസത്തിന് ഹാനികരമാവുകയും ചെയ്യുന്നു.

മനുഷ്യാവകാശങ്ങളുടെ സംരക്ഷകനെന്നനിലയിൽ അംബേദ്ക്കർ അയിത്തത്തെ തള്ളിപ്പറഞ്ഞു. അംബേദ്ക്കറിന് അയിത്തം മതപരമായ ചടങ്ങായിരുന്നില്ല, മറിച്ച് അടിമസമ്പ്രദായത്തേക്കാൾ ഹീനമായ ഒരു സമ്പദ്ഘടനയുടെ ഭാഗമായിരുന്നു. അടിമസമ്പ്രദായത്തിൽ യജമാനനു് അടിമയുടെ ഭക്ഷണം, വസ്ത്രം, കിടപ്പാടം എന്നീ ആവശ്യങ്ങളുടെ ഉത്തരവാദിത്വമുണ്ടായിരുന്നു. അങ്ങനെയല്ലെങ്കിൽ അടിമയുടെ കച്ചവട വില താഴ്ന്നു പോകുമായിരുന്നു. ഇതിൽ നിന്നും വ്യത്യസ്തമായി അയിത്ത സമ്പ്രദായത്തിൽ ഉയർന്ന ജാതികൾക്ക് അയിത്തജാതിക്കാരെ സംരക്ഷിക്കുന്നതിനുള്ള ഉത്തരവാദിത്വമില്ലായിരുന്നു. 'കോൺഗ്രസ്സും, ഗാന്ധിജിയും അയിത്തജാതിക്കാർക്ക് ചെയ്തതെന്ത്'? എന്ന ഗ്രന്ഥത്തിൽ അംബേദ്ക്കർ നിരീക്ഷിക്കുന്നു.—'ജാതിസമ്പ്രദായം ഒരു സാമ്പത്തികഘടനയുടെ ഭാഗമായി യാതൊരു ബാദ്ധ്യതയുമില്ലാതെ ചൂഷണം ചെയ്യാനനുവദിക്കുന്നു. അയിത്തം അക്രമത്തോളമെത്തിയ ഒരു സമ്പദ്ഘടനയുടെ ഭാഗം മാത്രമായിരുന്നില്ല; അത് നിയന്ത്രണമില്ലാത്ത സാമ്പത്തിക ചൂഷണത്തിന്റെ ഭാഗം കൂടിയായിരുന്നു' (p 196-197) 'അയിത്തജാതിക്കാർ' എന്ന പുസ്തകത്തിൽ അംബേദ്ക്കർ വാദിച്ചു—'ജാതിസമ്പ്രദായം മനുഷ്യവംശത്തെ അടിച്ചമർത്താനും അടിമയാക്കാനും വേണ്ടിയുള്ള ക്രൂരമായ കണ്ടുപിടുത്തമായിരുന്നു. അതിന്റെ ശരിയായ പേരു് നീചമെന്നായിരിക്കണം' (ആമുഖം P. IX)

—ഡോക്ടർ അംബേദ്ക്കറുടെ അവഗണിക്കപ്പെട്ട സാമ്പത്തിക ശാസ്ത്ര ചിന്തകൾ—നരേന്ദ്രയാദവ് എഴുതിയ ലേഖനത്തിന്റെ പ്രസക്തഭാഗം.

○

# മെമ്മോറാണ്ഡം

കേരളത്തിലെ പട്ടികജാതികളിൽനിന്നും ക്രിസ്തുമതം സ്വീകരിച്ച ക്രിസ്ത്യാനികൾ (അവശ ക്രൈസ്തവർ) ഹിന്ദു മതാനുയായികളായ പട്ടികജാതിക്കാർക്കു തുല്യം അധഃസ്ഥിതരും അടിച്ചമർത്തപ്പെട്ടവരുമായ ഒരു ജന വിഭാഗമാണെന്നുള്ളതു് ആർക്കും നിഷേധിയ്ക്കാനാവാത്ത ഒരു വസ്തുതയാണ്. ചേരമർ (പുലയർ), സാംബവർ (പറയർ), സിദ്ധനർ (കുറവർ) മുതലായ ജാതികളിലായി 20 ലക്ഷത്തിനുമേൽ വരുന്ന പട്ടികജാതി വംശജരായ ക്രിസ്ത്യാനികളാണ് സംസ്ഥാനത്തുള്ളതു്. ഈ ജനവിഭാഗത്തിന്റെ സാമൂഹികമായ അവസ്ഥ ഹിന്ദുമതാനുയായികളായ പട്ടികജാതിക്കാരുടേതിൽനിന്നും ഒട്ടുമേ ഭേദപ്പെട്ടതല്ല എന്നാണ് പിന്നോക്ക സമുദായങ്ങളെ സംബന്ധിച്ച് ഗവണ്മെന്റ് നിയോഗിച്ചിട്ടുള്ള കമ്മീഷനുകളുടെ റിപ്പോർട്ടുകൾ വ്യക്തമാക്കുന്നത്.

പട്ടികജാതി വംശജരായ ക്രിസ്ത്യാനികളുടെ സാമൂഹികവും സാമ്പത്തികവുമായ അവസ്ഥ അവരുടെ മതപരിവർത്തനത്തിനുശേഷവും മെച്ചപ്പെട്ടിട്ടില്ല എന്നുള്ളതാണ് കേന്ദ്രഗവൺമെന്റ് നിയോഗിച്ചിരുന്ന കലേക്കർ, മണ്ഡൽ എന്നീ കമ്മീഷനുകളുടെ റിപ്പോർട്ടുകളും വെളിവാക്കുന്നതു്.

ക്രിസ്തുമതം സ്വീകരിച്ച പട്ടികജാതിക്കാരെ, പട്ടികജാതിക്കാരായി കണക്കാക്കി അവർക്കു് പട്ടികജാതിക്കാർക്കു നൽകുന്ന ആനുകൂല്യങ്ങളും അവകാശങ്ങളും നൽകാത്തതിനു് പറയുന്ന കാരണം ക്രിസ്തുമതത്തിൽ ജാതിവ്യത്യാസം അംഗീകരിച്ചിട്ടില്ല എന്നുള്ളതാണ്. ഇതു് തത്വത്തിൽ ശരിയാണെങ്കിലും യാഥാർത്ഥ്യത്തിനു് നിരക്കാത്തതാണ്. ഈ വാദത്തിന്റെ പൊള്ളത്തരം ക്രിസ്തുമതം പോലെതന്നെ ജാതിവ്യവസ്ഥിതി അംഗീകരിക്കാത്ത സമത്വാധിഷ്ഠിത (egalitarian) മതങ്ങളായ സിക്കുമതത്തിലും, ബുദ്ധമതത്തിലും വിശ്വസിക്കുന്ന പട്ടികജാതി വംശജരെ പട്ടികജാതികളുടെ ലിസ്റ്റിൽ ഉൾപ്പെടുത്തി പട്ടികജാതിക്കാർക്കുള്ള എല്ലാ അവകാശങ്ങളും ആനുകൂല്യങ്ങളും നൽകിയതോടുകൂടി വ്യക്തമാകുമല്ലോ, ഒരു വ്യക്തി സിക്കുമതം സ്വീകരിക്കുമ്പോൾ സിക്കുമത നിയമപ്രകാരമുള്ള മതാനുഷ്ഠാനങ്ങളോടൊപ്പം (ഖാൽസാ) ചെയ്യുന്ന പ്രതിജ്ഞയിൽ താൻ ജാതി ഉപേക്ഷിക്കുന്നുവെന്നും, എല്ലാ സിക്കുകാരേയും ഏകോദര സഹോദരങ്ങളായി കരുതുമെന്നും പ്രതിജ്ഞ ചെയ്യുന്നു. ബുദ്ധമതത്തിലും ജാതിവ്യവസ്ഥിതിയില്ല എന്നുള്ളത് എല്ലാവർക്കും അറിവുള്ളതാണല്ലോ, ഹിന്ദുമതത്തിലെ ജാതിവ്യവസ്ഥിതിയോടുള്ള വിദ്വേഷം നിമിത്തം അതിൽനിന്നു രക്ഷനേടാനാണല്ലോ ഡോ: അംബേദ്ക്കറും അനുയായികളും ബുദ്ധമതത്തിൽ ചേർന്നതു്.

ക്രിസ്തുമതത്തിൽ ജാതിവ്യത്യാസം ഇല്ല എന്നുള്ളതും മുമ്പുസൂചിപ്പിച്ചതുപോല വസ്തുതകൾക്കു് നിരക്കാത്തതാണ്. ജാതിസമ്പ്രദായം തികച്ചും ഒരു ഇന്ത്യൻ വ്യവസ്ഥിതിയാണ്. ജാതിസമ്പ്രദായം രൂഢമൂലമായ ഇൻഡ്യൻ സമൂഹത്തിൽ ക്രിസ്ത്യാനികൾമാത്രം ഈ സമ്പ്രദായത്തിനു് വിധേയരല്ലെന്നോ, അല്ലെങ്കിൽ ജാതിവ്യവസ്ഥയ്ക്കു്അതീതരാണെന്നോ പറയുന്നതു് അർത്ഥശൂന്യമാണ്. പട്ടികജാതിക്കാർക്കു് സവർണ്ണഹിന്ദുക്കളിൽ നിന്നു ലഭിക്കുന്ന അതേ പെരുമാററമാണ് സവർണ്ണരായ തങ്ങളുടെ സഹവിശ്വാസികളിൽനിന്നും പട്ടികജാതിവംശജരായ ക്രിസ്ത്യാനികൾക്കു് ലഭിക്കുന്നതു്. അഥവാ സവർണ്ണ ക്രിസ്ത്യാനികൾക്കു? പട്ടികജാതി വംശജരായ ക്രിസ്ത്യാനികളോടുള്ള പെരുമാററം മോശമല്ലാത്തതാണെന്നു് വാദത്തിനുവേണ്ടി അംഗീകരിച്ചാൽ തന്നെയും പട്ടികജാതിവംശജരായ ക്രിസ്ത്യാനികളെ ഇന്ത്യയിലെ ബഹുഭൂരിപക്ഷം വരുന്ന ഹിന്ദുമതക്കാർ അവരുടെ മതപരിവർത്തനത്തിനുശേഷവും അസ്പൃശ്യമായിട്ടാണ് കണക്കാക്കുന്നതു് തൽഫലമായി പട്ടികജാതി വംശജരായ ക്രിസ്ത്യാനികളും ഹിന്ദുമതവിശ്വാസികളായ തങ്ങളുടെ സഹോദരന്മാർ അനുഭവിക്കുന്ന എല്ലാ സാമൂഹിക അവശതകൾക്കും, കയ്യേററങ്ങൾക്കും വിധേയരാണ്. ഉദാഹരണമായി ഇൻഡ്യയുടെ പല സ്റ്റേററുകളിലും സവർണ്ണവിഭാഗങ്ങൾ നടത്തുന്ന ഹരിജനമർദ്ദനങ്ങളും, പീഢനങ്ങളും, കൊലപാതകങ്ങളും ഹിന്ദു പട്ടികജാതിയെന്നോ ക്രിസ്ത്യൻ പട്ടികജാതിയെന്നോ നോക്കാതെയാണ്. കാരണം അവരുടെ മുമ്പിൽ ഇരുകൂട്ടരും ഒരുപോലെയാണ്, മതമല്ല ജാതിയാണ് അവർക്കു് പ്രശ്നം.

പട്ടികജാതി വംശജരായ ക്രിസ്ത്യാനികളും, ഇപ്പോൾ പട്ടികജാതിക്കാരായി അംഗീകരിക്കപ്പെട്ടിട്ടുള്ളവർ ജാതിയുടെ പേരിൽ അനുഭവിക്കുന്ന അതേപീഡനങ്ങൾക്കും, അസമത്വങ്ങൾക്കും വിധേയരാണെന്ന് മണ്ഡൽകമ്മീഷൻ റിപ്പോർട്ടിൽ വ്യക്തമാക്കിയിട്ടുണ്ട്. ആയതിനാൽ കമ്മീഷൻ പിന്നോക്ക സമുദായങ്ങൾക്ക് ശുപാർശ ചെയ്തിട്ടുള്ള ഭരണഘടനാപരവും അല്ലാത്തതുമായ ആനുകൂല്യങ്ങൾ പട്ടികജാതിക്കാർക്ക് സമമായി പരിഗണിക്കണമെന്നുള്ള അവരുടെ ന്യായമായ അവകാശത്തിന് ശരിയായ ഉത്തരമാകയില്ലെന്നും മണ്ഡൽ കമ്മീഷൻ റിപ്പോർട്ടിൽ അഭിപ്രായപ്പെട്ടിട്ടുണ്ട്.

വസ്തുതൾ ഇപ്രകാരമാണെങ്കിൽ തന്നെയും 1950–ലെ ഭരണഘടന (പട്ടികജാതികൾ) ഓർഡർ ഇതിനകം മൂന്നുതവണ ഭേദഗതി ചെയ്യപ്പെട്ടുവെങ്കിലും പട്ടികജാതി വംശജരായ ക്രിസ്ത്യാനികളെ പട്ടികജാതിയിൽ ഉൾപ്പെടുത്താത്തത് എന്തുകൊണ്ട്? ആരംഭത്തിൽ ഹിന്ദുമതാനുയായികളായ പട്ടികജാതിക്കാരെ മാത്രമേ പട്ടികജാതിക്കാരായി അംഗീകരിച്ചിരുന്നുള്ളു. 1956–ൽ സിക്കുമതാനുയായികളായ പട്ടികജാതിക്കാരേയും, 1990–ൽ ബുദ്ധമതാനുയായികളായ പട്ടികജാതിക്കാരേയും പട്ടിജാതിക്കാരായി അംഗീകരിച്ചുകൊണ്ട് പട്ടികജാതി ഓർഡർ ഭേദഗതി ചെയ്യപ്പെടുകയുണ്ടായി എങ്കിലും ക്രിസ്തുമതാനുയായികളായ പട്ടികജാതിക്കാരോടു് ഇക്കാര്യത്തിൽ വിവേചനം കാട്ടുകയാണുണ്ടായത്. പട്ടികജാതിയിൽ ഉൾപ്പെടുത്തുന്നതിന് മതം മാത്രം മാനദണ്ഡമാക്കിയിരിക്കുകയാണ്. ഇത് മതത്തിന്റെ പേരിലുള്ള വിവേചനവും തികഞ്ഞ അനീതിയുമാണ്. ഈ വിവേചനം ഇന്ത്യൻ ഭരണഘടനയുടെ 14, 15 (1), 25 (1) എന്നീ അനുഛേദങ്ങൾ വാഗ്ദാനം ചെയ്യുന്ന മൗലിക അവകാശങ്ങളുടെ പ്രകടമായ ലംഘനമാണ് അനുച്ഛേദം 14 ഇൻഡ്യയ്ക്കുകത്ത് എല്ലാവർക്കും നിയമത്തിന്റെ മുമ്പാകെ സമത്വവും നിയമങ്ങളുടെ തുല്യമായ സംരക്ഷണവും വാഗ്ദാനം ചെയ്യുന്നു. അനുച്ഛേദം 15 (1) മതം, ജാതി, ലിംഗഭേദം, ജനനസ്ഥലം എന്നിവയെയോ അവയിൽ ഏതെങ്കിലും ഒന്നിനേയോ മാത്രം അടിസ്ഥാനമാക്കി യാതൊരു പൗരനോടും വിവേചനം കാണിക്കുവാൻ പാടുള്ളതല്ലെന്ന് അനുശാസിക്കുന്നു. അനുച്ഛേദം 25 (1) പ്രകാരം എല്ലാ ആളുകൾക്കും മനസ്സാക്ഷി സ്വാതന്ത്ര്യത്തിനും മതം സ്വതന്ത്രമായി വിശ്വസിക്കുന്നതിനും ആചരിക്കുന്നതിനും, പ്രചരിപ്പിക്കുന്നതിനും ഒരുപോലെ സ്വാതന്ത്ര്യം നൽകുന്നു, എല്ലാററിനും ഉപരിയായി മതേതരത്വം ഇന്ത്യൻ ഭരണഘടനയുടെ മൂലക്കല്ലാണ്. ഭരണഘടന വാഗ്ദാനം ചെയ്യുതു മതസ്വാതന്ത്ര്യം വിനിയോഗിക്കുമ്പോൾ ഇന്ത്യൻ പൗരന്മാരിലൊരു വിഭാഗം പിറന്ന മണ്ണിൽ വിവേചനത്തിന് വിധേയരാകുന്നുവെന്നുള്ളത് ഒരു വിരോധാഭാസമാണ്. ഈ വിവേചനം നമ്മുടെ ഭരണഘടനയുടെ അടിസ്ഥാനതത്ത്വമായ മതേതരത്വത്തിന് വെല്ലുവിളിയും സമത്വാധിഷ്ഠിത സമൂഹം നമ്മുടെ മണ്ണിൽ സ്ഥാപിക്കുന്നതിന് ഒരു തടസ്സവുമാണ്.

മേല്പറഞ്ഞ സാഹചര്യങ്ങളിൽ പട്ടികജാതി വംശജരായ ക്രിസ്ത്യാനികളെക്കൂടെ പട്ടികജാതി ലിസ്റ്റിൽ ഉൾപ്പെടുത്തിക്കൊണ്ട് 1950-ലെ പട്ടികജാതി ഓർഡർ (The Constitution (Scheduled Castes) Order, 1950) ഭേദഗതി ചെയ്ത് അവർക്കും പട്ടികജാതിക്കാർക്ക് അർഹമായ ഭരണഘടനാപരവും അല്ലാത്തതുമായ എല്ലാ ആനുകൂല്യങ്ങളും, സംരക്ഷണങ്ങളും ലഭ്യമാക്കണമെന്ന് അഭ്യർത്ഥിച്ചുകൊള്ളുന്നു.

(അവശക്രൈസ്തവ ഐക്യമുന്നണി, കൗൺസിൽ ഓഫ് കേരളാ ക്രിസ്ത്യൻ ചർച്ചസ്–അവശ ക്രൈസ്തവ കോൺഗ്രസ്, സിദ്ധനർ ക്രൈസ്തവ മഹാജനസഭ എന്നീ സംഘടനകളുടെ നേതൃത്വത്തിൽ കേരള സർക്കാരിനു സമർപ്പിച്ച മെമ്മോറാണ്ഡം.)

---

**അധ:സ്ഥിതനവോത്ഥാന മുന്നണി**

**ബുള്ളററിൻ ലക്കം 8 1992 മാർച്ച്** **സംഭാവന 2 രൂപാ**

**ദളിത് കൃതികളും ആനുകാലിക പ്രസിദ്ധീകരണങ്ങളും**

## ഭീംജി ബുക്ക്സ്റ്റാൾ

**നെഹ്റുസ്റ്റേഡിയം**

**റൂം നമ്പർ 41**

**നാഗമ്പാടം, കോട്ടയം 1**

അധ:സ്ഥിത നവോത്ഥാന മുന്നണി ദേശീയ സംഘാടകകമ്മിററിക്കുവേണ്ടി കൺവീനർ കെ. എം. സലിംകുമാർ (കരിപ്പലങ്ങാട് തപാൽ, കുളമാവ്(വഴി)ഇടുക്കി. കോട്ടയം, ആർപ്പൂക്കര ലിപിപ്രസ്സിൽനിന്ന് അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നത്.

സ്വകാര്യവിതരണം മാത്രം.